## ഷിബു.എൻ.ആർ ( വേദദ്രഷ്ടാവ് )

തിരുവനന്തപുരം ജില്ലയിൽ നെയ്യാറ്റിൻകര താലൂക്കിൽ പെരുമ്പഴുതൂർ വില്ലേജിൽ മാമ്പഴക്കര ദേശത്ത് 1975–ൽ ജനനം.
പിതാവ്: റ്റി.രത്നസ്വാമി.
മാതാവ്: സി.രാജമ്മ.
ഭാര്യ: കെ.ശശികല.


വിലാസം:

വേദസംസത്ത്
നെടുവിള
മാമ്പഴക്കര
പെരുമ്പഴുതൂർ.പി.ഒ
നെയ്യാറ്റിൻകര
തിരുവനന്തപുരം 695126
ഫോൺ: 9446319346

# പ്രസാധകക്കുറിപ്പ്

ദൈവം
വേദദ്രഷ്ടാവായ
ഷിബു.എൻ.ആറിലൂടെ
വെളിപ്പെടുത്തിയ
'വേദം'
എന്ന
വിശുദ്ധഗ്രന്ഥം
സജ്ജനങ്ങൾക്കായി
ഭക്തിപൂർവ്വം
പ്രസിദ്ധീകരിക്കുന്നു.

മാനേജിംഗ് ഡയറക്ടർ

# ആമുഖം

വേദം
പഠിക്കുവാൻ
താല്പര്യമുള്ള
ഏവരേയും
സ്നേഹപൂർവ്വം
സ്വാഗതം
ചെയ്യുന്നു.
വേദസംസത്ത്
നടത്തുന്ന
48 മിനിറ്റ്
വേദപഠനക്ലാസ്സിൽ
നിർബന്ധിതമായി
പങ്കെടുക്കണമെന്ന്
വിനയപൂർവ്വം
അറിയിക്കുന്നു.

വേദസംസത്ത്
ഫോൺ: 9446319346

# ഉള്ളടക്കം

# 1
# വേദവാണി

ശ്രുതി 1

ആാഃം

ആാഃം എന്ന ശബ്ദമാണ് ദൈവപ്രണാദം.

ദൈവത്തിൽനിന്നുളവായ ആനന്ദധ്വനിയാണ് പ്രണാദം.

ദൈവത്തിൽനിന്നുളവായ പ്രണാദധ്വനിയാണ് ആാഃംകാരം.

നാദപ്രണാദവും, ശബ്ദപ്രണാദവും, അക്ഷരപ്രണാദവും, സർവ്വപ്രണാദവുമാണ് ആാഃംകാരം എന്ന ദൈവപ്രണാദം.

നാദദൈവതവും, ശബ്ദദൈവതവും, അക്ഷരദൈവതവും, സർവ്വദൈവതവുമാണ് ദൈവപ്രണാദം.

വേദബീജമാണ് ദൈവപ്രണാദം.

അ, ആ, അഃ, അം, നാദം, ബിന്ദു, രവം, കലാ, ശക്തി എന്നിവ കൂടിച്ചേരുന്നതാണ് ആാഃംകാരം.

വേദബീജത്തിന്റെ ശബ്ദഭാഗം നാദവും, ഉച്ചരിക്കുന്നതിനു മുമ്പുള്ള മൗനം ബിന്ദുവും, ഉച്ചരിച്ചതിനുശേഷം നിലനില്ക്കുന്ന ഒലി രവവും, ഉച്ചരിക്കുമ്പോഴുണ്ടാകുന്ന കമ്പനം കലയും, ഉച്ചരിക്കുന്നതിനുവേണ്ടിയുള്ള ഊർജ്ജം ശക്തിയുമാണ്.

ആാഃംകാരം എന്ന പ്രണാദമന്ത്രം അകാരവും, ആകാരവും, വിസർഗ്ഗവും, അനുസ്വാരവും ചേർത്ത് ഉച്ചരിക്കണം.

ദൈവം സ്വമനസ്സിൽ സ്മരിച്ച എല്ലാ പദങ്ങളുടെയും പ്രതീകമാണ് ആാഃംകാരം.

അഹം മുതൽ ദൈവം വരെയുള്ള എല്ലാ പദങ്ങളെയും സൂചിപ്പിക്കുന്ന ശബ്ദമാണ് ആാഃംകാരം.

സർവ്വവസ്തുക്കളെയും സൂചിപ്പിക്കുന്ന സർവ്വനാമമാണ് ആാഃംകാരം.

ആാഃം എന്ന ശബ്ദമാണ് ശബ്ദസർവ്വസ്വം.

ആാഃം എന്ന വേദബീജം ശ്രുതിദൈവതം എന്ന ശ്രുതിയായും,

മന്ത്രദൈവതം എന്ന മന്ത്രമായും, സൂക്തദൈവതം എന്ന സൂക്തമായും, സ്മൃതിദൈവതം എന്ന സ്മൃതിയായും സ്ഥിതിചെയ്യുന്നു.

ആാഃം, ആാഃം, ആാഃം... എന്നിങ്ങനെ ജപിക്കുന്നതാണ് പ്രണാദജപം.

ആനന്ദഭാവത്തോടുകൂടി ജപിക്കേണ്ട ആനന്ദദ്ധ്വനിയാണ് പ്രണാദം.

വേദമന്ത്രങ്ങളുടെ ആദിയിലും, അന്തർഭാഗത്തും, അന്ത്യത്തിലും ഉച്ചരിക്കുന്ന ശബ്ദമാണ് ആാഃംകാരം.

ആദി, അന്ത്യം, അനന്തത അനാദി എന്നിവയുടെ പ്രതീകമാണ് ആാഃംകാരം.

ദൈവത്തിന്റെ ഉള്ളിൽ ഉളവായ ബോധസ്പന്ദനത്തിന്റെയും, കുണ്ഡലിനിസ്പന്ദനത്തിന്റെയും, ഹൃദയസ്പന്ദനത്തിന്റെയും, ശ്വാസനിശ്വാസങ്ങളുടെയും പ്രതീകമാണ് ആാഃംകാരം.

അ, ആ, അഃ, അം എന്നിവയാണ് ആാഃംകാരത്തിന്റെ നാല് പിരിവുകൾ.

അകാരം ആദിയും, ആകാരം അന്ത്യവും, അഃകാരം അനന്തതയും, അംകാരം അനാദിയുമാണ്.

അകാരം കുണ്ഡലിനിസ്പന്ദനത്തിന്റെയും, ആകാരം ശ്വാസനിശ്വാസത്തിന്റെയും, അഃകാരം ഹൃദയസ്പന്ദനത്തിന്റെയും, അംകാരം ബോധസ്പന്ദനത്തിന്റെയും പ്രതീകമായി സ്ഥിതിചെയ്യുന്നു.

അകാരം നാദവും, ആകാരം കലാരവങ്ങളും, അഃകാരം ശക്തിയും, അംകാരം ബിന്ദുവുമാണ്.

അകാരം അക്ഷരവും, ആകാരം സർവ്വനാമങ്ങളും, അഃകാരം ശബ്ദവും, അംകാരം നാദവുമാണ്.

അകാരം അക്ഷരദൈവതവും, ആകാരം സർവ്വദൈവതവും, അഃകാരം ശബ്ദദൈവതവും, അംകാരം നാദദൈവതവുമാണ്.

അകാരം അക്ഷരപ്രണാദവും, ആകാരം സർവ്വപ്രണാദവും, അഃകാരം ശബ്ദപ്രണാദവും, അംകാരം നാദപ്രണാദവുമാണ്.

അകാരം ദൈവജ്യോതിസ്സും, ആകാരം സത്യദൈവവും, അഃകാരം ഏകദൈവവും, അംകാരം ആധിദൈവവുമാണ്.

അകാരം നിത്യദൈവവും, ആകാരം പ്രത്യക്ഷദൈവവും, അഃകാരം ത്രിയേകദൈവവും, അംകാരം ഇഷ്ടദൈവവുമാണ്.

അകാരം പരദൈവവും, ആകാരം അപരദൈവവും, അഃകാരം അർദ്ധദൈവവും, അംകാരം ഗുപ്തദൈവവുമാണ്.

അകാരം യോഗദൈവവും, ആകാരം സമഷ്ടിദൈവവും, അഃകാരം വ്യഷ്ടിദൈവവും, അംകാ

രം സർവ്വദൈവവുമാണ്.

അകാരം വേദവാക്കും, ആകാരം വേദവാക്യവും, അഃകാരം വേദവചനവും, അംകാരം വേദവർണ്ണവുമാണ്.

അകാരം മന്ത്രവും, ആകാരം സ്മൃതിയും, അഃകാരം സൂക്തവും, അംകാരം ശ്രുതിയുമാണ്.

അകാരം മന്ത്രദൈവതവും, ആകാരം സ്മൃതിദൈവതവും, അഃകാരം സൂക്തദൈവതവും, അംകാരം ശ്രുതിദൈവതവുമാണ്.

അകാരം വേദാദിയും, ആകാരം വേദശാസ്ത്രവും, അഃകാരം വേദസാരവും, അംകാരം വേദവാണിയുമാണ്.

അകാരം വേദാന്തവും, ആകാരം വേദസംഹിതയും, അഃകാരം വേദാംഗവും, അംകാരം വേദവിധാനവുമാണ്.

അകാരം വേദദർശനവും, ആകാരം വേദാധികാരവും, അഃകാരം വേദായനവും, അംകാരം വേദാർത്ഥവുമാണ്.

അകാരം ആധിഭൗതികവും, ആകാരം ആധിശാസ്ത്രവും, അഃകാരം ആധികരണവും, അംകാരം ആധിഭൂതവുമാണ്.

അകാരം ആദ്ധ്യാത്മികവും, ആകാരം ആധിസനാതനവും, അഃകാരം ആധിവിദ്യയും, അംകാരം ആധിജ്യോതിഷവുമാണ്.

അകാരം ആധിബോധവും, ആകാരം ആധികാരികവും, അഃകാരം ആധിയജ്ഞവും, അംകാരം ആധിദൈവികവുമാണ്.

അകാരം പരമവിദ്യയും, ആകാരം അപരവിദ്യയും, അഃകാരം പരവിദ്യയും, അംകാരം വേദവുമാണ്.

അകാരം ദൈവീശക്തിയും, ആകാരം ദൈവികീശക്തിയും, അഃകാരം ദൈവതശക്തിയും, അംകാരം ദൈവവുമാണ്.

അകാരം ഭൂതകാലവും, ആകാരം ഭവത്കാലവും, അഃകാരം ഭാവികാലവും, അംകാരം ദൈവയുഗവുമാണ്.

അകാരം ആധാരധർമ്മവും, ആകാരം ആധിധർമ്മവും, അഃകാരം അധീഷ്ടധർമ്മവും, അംകാരം അധിഷ്ഠാനധർമ്മവുമാണ്.

അകാരം സ്വധർമ്മവും, ആകാരം സർവ്വധർമ്മവും, അഃകാരം സഹധർമ്മവും, അംകാരം സത്യധർമ്മവുമാണ്.

അകാരം ദേവചര്യവും, ആകാരം ദിവ്യചര്യവും, അഃകാരം ദൂതചര്യവും, അംകാരം ദൈവചര്യവുമാണ്.

അകാരം വിശേഷധർമ്മവും, ആകാരം സാധാരണധർമ്മവും, അഃകാരം ഗുണധർമ്മവും, അംകാരം നൈമിത്തികധർമ്മവുമാണ്.

അകാരം പുരുഷധർമ്മവും,

ആകാരം സ്ത്രീധർമ്മവും, അഃ കാരം ആപദ്ധർമ്മവും, അംകാ രം മനോധർമ്മവുമാണ്.

അകാരം ധർമ്മവും, ആകാരം അർത്ഥവും, അഃകാരം കാമവും, അംകാരം സത്യവുമാണ്.

അകാരം ധർമ്മവും, ആകാരം അർത്ഥവും, അഃകാരം കാമവും, അംകാരം മോക്ഷവുമാണ്.

അകാരം ദൈവികത്വവും, ആ കാരം ദിനചര്യയും, അഃകാരം ദി വ്യശക്തിയും, അംകാരം ദൈവ വുമാണ്.

അകാരം ദിക്കും, ആകാരം ദൃ ശ്യവും, അഃകാരം ദൂരവും, അം കാരം ദൈവവുമാണ്.

അകാരം ദൈവാരാധനയും, ആകാരം ദീർഘായുസ്സും, അഃ കാരം ദാമ്പത്യവും, അംകാരം ദൈവവുമാണ്.

അകാരം ദിവവും, ആകാരം ദ്രവ്യവും, അഃകാരം ദ്രാവകവും, അംകാരം ദൈവവുമാണ്.

അകാരം ദമവും, ആകാരം ദാ നവും, അഃകാരം ദയയും, അം കാരം ദൈവവുമാണ്.

അകാരം ദിവ്യഗ്രന്ഥവും, ആ കാരം ദീക്ഷയും, അഃകാരം ദ ക്ഷിണയും, അംകാരം ദൈവവു മാണ്.

അകാരം ദൈവയാനവും, ആ കാരം ദേവയാനവും, അഃകാരം ദൈവയജ്ഞവും, അംകാരം ദൈവവുമാണ്.

അകാരം ദൈവവർച്ചസ്സവും, ആകാരം ദക്ഷതയും, അഃകാരം ദർശനവും, അംകാരം ദൈവവു മാണ്.

അകാരം ദൈവമതവും, ആ കാരം ദൗത്യവും, അഃകാരം ദൂ തും, അംകാരം ദൈവവുമാണ്.

അകാരം ദൈവസായൂജ്യവും, ആകാരം ദേഹവും, അഃകാരം ദേ ഹിയും, അംകാരം ദൈവവുമാ ണ്.

അകാരം ദൈവവർഷവും, ആകാരം ദൈവയാമവും, അഃകാ രം ദൈവമുഹൂർത്തവും, അംകാ രം ദൈവവുമാണ്.

അകാരം ദൈവകണവും, ആ കാരം ദൈവഭൂതവും, അഃകാരം ദൈവസൂത്രവും, അംകാരം ദൈ വവുമാണ്.

അകാരം ദൈവസാമ്രാജ്യവും, ആകാരം പ്രപഞ്ചവും, അഃകാരം സ്വർഗ്ഗവും, അംകാരം ദൈവവു മാണ്.

അകാരം ആത്മലോകവും, ആകാരം ജീവലോകവും, അഃ കാരം പ്രാണലോകവും, അംകാ രം അനാമയപദവുമാണ്.

അകാരം സ്വർഗ്ഗവും, ആകാ രം ഭൂമിയും, അഃകാരം അന്തരീ ക്ഷവും, അംകാരം ആദിലോക വുമാണ്.

അകാരം ലോകമഹാലോക ങ്ങളും, ആകാരം ബ്രഹ്മാണ്ഡജ ഗത്തുക്കളും, അഃകാരം വിശ്വമ

ഹാവിശ്വങ്ങളും, അംകാരം സംസാരവുമാണ്.

അകാരം ജനർലോകതപോലോകങ്ങളും, ആകാരം ഭൂലോകഭുവർലോകങ്ങളും, അഃകാരം സ്വർലോകമഹർലോകങ്ങളും, അംകാരം സത്യലോകവുമാണ്.

അകാരം അതലവിതലങ്ങളും, ആകാരം സുതലനിതലങ്ങളും, അഃകാരം തലാതലരസാതലങ്ങളും, അംകാരം മഹാതലവുമാണ്.

അകാരം പരമസത്യവും, ആകാരം അപരസത്യവും, അഃകാരം സത്യദർശനവും, അംകാരം ദൈവവുമാണ്.

അകാരം പാരമാർത്ഥികസത്യവും, ആകാരം വ്യാവഹാരികസത്യവും, അഃകാരം പ്രാതിഭാസികസത്യവും, അംകാരം ദൈവവുമാണ്.

അകാരം ഈശ്വരനും, ആകാരം അചിത്തും, അഃകാരം ചിത്തും, അംകാരം ദൈവവുമാണ്.

അകാരം സത്തും, ആകാരം അസത്തും, അഃകാരം മിഥ്യയും, അംകാരം ദൈവവുമാണ്.

അകാരം അഭാവവും, ആകാരം ഭവവും, അഃകാരം ഭാവവും, അംകാരം ദൈവവുമാണ്.

അകാരം ജീവനും, ആകാരം പ്രാണനും, അഃകാരം കുണ്ഡലിനിയും, അംകാരം ആത്മാവുമാണ്.

അകാരം പിതാവും, ആകാരം മാതാവും, അഃകാരം ഗുരുവും, അംകാരം ദൈവവുമാണ്.

അകാരം പിതാവും, ആകാരം മാതാവും, അഃകാരം ഭർത്താവും, അംകാരം ദൈവവുമാണ്.

അകാരം മഹാകുണ്ഡലിനിയും, ആകാരം അപരാകുണ്ഡലിനിയും, അഃകാരം മായാകുണ്ഡലിനിയും, അംകാരം പരാകുണ്ഡലിനിയുമാണ്.

അകാരം പരബ്രഹ്മവും, ആകാരം അപരബ്രഹ്മവും, അഃകാരം ജ്യേഷ്ഠബ്രഹ്മവും, അംകാരം താരകബ്രഹ്മവുമാണ്.

അകാരം അക്ഷരബ്രഹ്മവും, ആകാരം ക്ഷരബ്രഹ്മവും, അഃകാരം ബ്രഹ്മജ്ഞാനവും, അംകാരം ബ്രഹ്മജ്യോതിസ്സുമാണ്.

അകാരം ഈശനും, ആകാരം ഈശിതവ്യനും, അഃകാരം ഈശിതാവും, അംകാരം ഈശ്വരനുമാണ്.

അകാരം നിർഗ്ഗുണനും, ആകാരം സാകാരനും, അഃകാരം സഗുണനും, അംകാരം നിരാകാരനുമാണ്.

അകാരം ഭവനും, ആകാരം ഭഗവാനും, അഃകാരം യജ്ഞസ്വരൂപനും, അംകാരം ഭാരൂപനുമാണ്.

അകാരം ഈശ്വരനും, ആകാരം വിരാട്ടും, അഃകാരം ഹിരണ്യഗർഭവും, അംകാരം ബ്രഹ്മവുമാ

ണ്.

അകാരം ഈശനും, ആകാരം വിരാട്ടും, അഃകാരം സൂത്രനും, അംകാരം അവ്യക്തവുമാണ്.

അകാരം മഹത്തത്ത്വവും, ആകാരം വിരാട്‌രൂപവും, അഃകാരം ഹിരണ്യഗർഭവും, അംകാരം അവ്യക്തവുമാണ്.

അകാരം ജീവാത്മാവും, ആകാരം വിഭുവാത്മാവും, അഃകാരം അണുവാത്മാവും, അംകാരം പരമാത്മാവുമാണ്.

അകാരം അക്ഷരാത്മാവും, ആകാരം ക്ഷരാത്മാവും, അഃകാരം വിജിതാത്മാവും, അംകാരം വിശുദ്ധാത്മാവുമാണ്.

അകാരം ധർമ്മാത്മാവും, ആകാരം പുണ്യാത്മാവും, അഃകാരം ദിവ്യാത്മാവും, അംകാരം സത്യാത്മാവുമാണ്.

അകാരം സിദ്ധാത്മാവും, ആകാരം മഹാത്മാവും, അഃകാരം മുക്താത്മാവും, അംകാരം നിത്യാത്മാവുമാണ്.

അകാരം ഭൂതാത്മാവും, ആകാരം അനാത്മാവും, അഃകാരം സൂത്രാത്മാവും, അംകാരം പ്രാണാത്മാവുമാണ്.

അകാരം തത്ത്വാത്മാവും, ആകാരം സർവ്വാത്മാവും, അഃകാരം ചിദാത്മാവും, അംകാരം അന്തരാത്മാവുമാണ്.

അകാരം മന്ത്രാത്മാവും, ആകാരം സ്മാർത്താത്മാവും, അഃകാരം സൂക്താത്മാവും, അംകാരം ശ്രൗതാത്മാവുമാണ്.

അകാരം സ്വപ്നകല്പിതനും, ആകാരം അവിച്ഛിന്നനും, അഃകാരം ചിദാഭാസനും, അംകാരം സത്യസ്വരൂപനുമാണ്.

അകാരം പ്രാജ്ഞനും, ആകാരം വിശ്വനും, അഃകാരം തൈജസനും, അംകാരം കൂടസ്ഥനുമാണ്.

അകാരം മുക്തജീവനും, ആകാരം ബദ്ധജീവനും, അഃകാരം മുമുക്ഷുജീവനും, അംകാരം നിത്യജീവനുമാണ്.

അകാരം അപാനനും, ആകാരം സമാനനും, അഃകാരം ഉദാനവ്യാനന്മാരും, അംകാരം പ്രാണനുമാണ്.

അകാരം ധനഞ്ജയനും, ആകാരം കൃകലനും, അഃകാരം നാഗകൂർമ്മന്മാരും, അംകാരം ദേവദത്തനുമാണ്.

അകാരം കാരണശരീരവും, ആകാരം സ്ഥൂലശരീരവും, അഃകാരം സൂക്ഷ്മശരീരവും, അംകാരം അശരീരവുമാണ്.

അകാരം ഘനപ്രജ്ഞനും, ആകാരം ബഹിപ്രജ്ഞനും, അഃകാരം അന്തഃപ്രജ്ഞനും, അംകാരം പ്രാജ്ഞാതീതനുമാണ്.

അകാരം സുഷുപ്തിയും, ആകാരം ജാഗ്രത്തും, അഃകാരം സ്വപ്നവും, അംകാരം തുരീയവുമാണ്.

അകാരം ബുദ്ധിയും, ആകാരം മനസ്സും, അഃകാരം ചിത്തവും, അംകാരം അഹങ്കാരവുമാണ്.

അകാരം അനാദിമനസ്സും, ആകാരം സുമനസ്സും, അഃകാരം ഉപമനസ്സും, അംകാരം അനന്ത മനസ്സുമാണ്.

അകാരം അബോധവും, ആകാരം സുബോധവും, അഃകാരം ഉപബോധവും, അംകാരം മഹാബോധവുമാണ്.

അകാരം ചേതനനും, ആകാരം ചേതസ്സും, അഃകാരം ചൈതന്യനും, അംകാരം ചിന്മയനുമാണ്.

അകാരം ചിദാനന്ദവും, ആകാരം ചിത്തവൃത്തിയും, അഃകാരം ചിന്തനവും, അംകാരം ചിത്സ്വരൂപനുമാണ്.

അകാരം അഹംബുദ്ധിയും, ആകാരം അഹവും, അഃകാരം അഹന്തയും, അംകാരം അനഹങ്കാരവുമാണ്.

അകാരം അഹംബ്രഹ്മവും, ആകാരം അഹംസർവ്വവും, അഃകാരം അഹംഭാവവും, അംകാരം അഹംജ്യോതിയുമാണ്.

അകാരം രാജസാഹങ്കാരവും, ആകാരം താമസാഹങ്കാരവും, അഃകാരം പ്രീതിഗുണാഹങ്കാരവും, അംകാരം സാത്ത്വികാഹങ്കാരവുമാണ്.

അകാരം വായുവും, ആകാരം ഭൂമിയും, അഃകാരം അഗ്നിജലങ്ങളും, അംകാരം ആകാശവുമാണ്.

അകാരം സത്ത്വവും, ആകാരം തമോപ്രീതിഗുണങ്ങളും, അഃകാരം രജസ്സും, അംകാരം ദൈവസത്വവുമാണ്.

അകാരം സ്വേദജങ്ങളും, ആകാരം ജരായുജങ്ങളും, അഃകാരം അണ്ഡജങ്ങളും, അംകാരം ഉദ്ഭിജങ്ങളുമാണ്.

അകാരം സാത്ത്വികനും, ആകാരം താമസപ്രീതിഗുണന്മാരും, അഃകാരം രാജസനും, അംകാരം ദൈവസത്വമനുമാണ്.

അകാരം പിതാമഹനും, ആകാരം പിതാവും, അഃകാരം പുത്രപൗത്രന്മാരും, അംകാരം പ്രപിതാമഹനുമാണ്.

അകാരം ആചാര്യനും, ആകാരം ആശാനും, അഃകാരം അദ്ധ്യാപകോപാദ്ധ്യായന്മാരും, അംകാരം ഗുരുവുമാണ്.

അകാരം ശ്രാവകനും, ആകാരം ഛാത്രികനും, അഃകാരം വിദ്യാർത്ഥിയദ്ധ്യേതാക്കളും, അംകാരം ശിഷ്യനുമാണ്.

അകാരം ജപവും, ആകാരം പ്രാർത്ഥനാനമസ്കാരങ്ങളും, അഃകാരം കീർത്തനപാരായണങ്ങളും, അംകാരം യോഗധ്യാനങ്ങളുമാണ്.

അകാരം ദൈവയജ്ഞവും, ആകാരം ധർമ്മയജ്ഞവും, അഃകാരം വേദയജ്ഞവും, അംകാരം ദൈവവുമാണ്.

അകാരം ജീവയജ്ഞവും, ആകാരം പ്രാണയജ്ഞവും, അഃകാരം യോഗയജ്ഞവും, അംകാരം ആത്മയജ്ഞവുമാണ്.

അകാരം പിതാവും, ആകാരം മാതാവും, അഃകാരം ജ്യേഷ്ഠഭർത്താക്കന്മാരും, അംകാരം വിദ്യോപദേഷ്ടാവുമാണ്.

അകാരം വേദസംസത്തും, ആകാരം വേദമന്ദിരവും, അഃകാരം വേദസൂത്രവും, അംകാരം വേദഗ്രന്ഥവുമാണ്.

അകാരം മതവും, ആകാരം മഹത്ത്വവും, അഃകാരം മുക്തിയും, അംകാരം മഹത്തത്ത്വവുമാണ്.

അകാരം ഏകമതവും, ആകാരം സർവ്വമതവും, അഃകാരം വേദമതവും, അംകാരം ദൈവമതവുമാണ്.

അകാരം ആനന്ദമയകോശവും, ആകാരം പ്രാണമയകോശവും, അഃകാരം വിജ്ഞാനമയകോശവും, അംകാരം സച്ചിദാനന്ദസ്വരൂപവുമാണ്.

അകാരം ജ്ഞാനമയകോശവും, ആകാരം അന്നമയകോശവും, അഃകാരം മനോമയകോശവും, അംകാരം ചിന്മയകോശവുമാണ്.

അകാരം ആനന്ദഭുക്കും, ആകാരം സ്ഥൂലഭുക്കും, അഃകാരം സൂക്ഷ്മഭുക്കും, അംകാരം ഭോഗരഹിതനുമാണ്.

അകാരം സനാതനവും, ആകാരം സൃഷ്ടിസംഹാരങ്ങളും, അഃകാരം സ്ഥിതിയും, അംകാരം സച്ചിദാനന്ദവുമാണ്.

അകാരം സാരൂപ്യവും, ആകാരം സാലോക്യവും, അഃകാരം സാമീപ്യവും, അംകാരം സായൂജ്യവുമാണ്.

അകാരം ആത്മാനന്ദവും, ആകാരം വിഷയാനന്ദവും, അഃകാരം നിജാനന്ദവും, അംകാരം പരമാനന്ദവുമാണ്.

അകാരം അദ്വൈതാനന്ദവും, ആകാരം വാസനാനന്ദവും, അഃകാരം വിദ്യാനന്ദവും, അംകാരം ബ്രഹ്മാനന്ദവുമാണ്.

അകാരം സദാനന്ദവും, ആകാരം മുഖ്യാനന്ദവും, അഃകാരം ചിദാനന്ദവും, അംകാരം സച്ചിദാനന്ദവുമാണ്.

# 2
# വേദാദി

ശ്രുതി 2

ദൈവം

ദൈവം സ്രഷ്ടാവും, സൃഷ്ടിയും, സൃഷ്ടികർമ്മവുമായി നിലകൊള്ളുന്നു.

ദൈവം സർവ്വസാക്ഷിയായും, സർവ്വശക്തനായും, സർവ്വജ്ഞാനിയായും, സർവ്വവ്യാപിയായും സ്ഥിതിചെയ്യുന്നു.

ആധിദൈവം, ദൈവജ്യോതിസ്സ്, സത്യദൈവം, ഏകദൈവം, പ്രത്യക്ഷദൈവം, ഇഷ്ടദൈവം, ത്രിയേകദൈവം, നിത്യദൈവം, പരദൈവം, അപരദൈവം, ഗുപ്തദൈവം, അർദ്ധദൈവം, സർവ്വദൈവം, സമഷ്ടിദൈവം, വ്യഷ്ടിദൈവം, യോഗദൈവം എന്നിവയാണ് പതിനാറ് ദൈവനാമങ്ങൾ.

ശ്രുതി 3

വേദം

ദൈവം വേദമായും, വേദം ദൈവമായും സ്ഥിതിചെയ്യുന്നു.

ദൈവത്തിന്റെ പൂർണ്ണസ്വരൂപത്തിൽനിന്ന് വേദം ആവിർഭവിച്ചു.

ദൈവം എന്ന വേദസ്വരൂപൻ വേദം എന്ന സൃഷ്ടികർത്ത്രിയായും, സൃഷ്ടിയായും, സൃഷ്ടികർമ്മമായും അവതരിച്ചു.

സൃഷ്ടികർത്താവും, സൃഷ്ടികർത്ത്രിയും, സൃഷ്ടിയും, സൃഷ്ടികർമ്മവും ഒന്നായിത്തീരുന്നതാണ് വേദം.

ദൈവം എന്ന വേദസ്വരൂപൻ അനാദി എന്ന വേദവർണ്ണങ്ങളും ആദി എന്ന വേദവാക്കുകളും, അനന്തത എന്ന വേദവചനങ്ങളും, അന്ത്യം എന്ന വേദവാക്യങ്ങളുംകൊണ്ട് സർവ്വചരാചരങ്ങളെയും സൃഷ്ടിച്ചു.

ദൈവം എന്ന വേദസ്വരൂപൻ സ്വമനസ്സിൽ സ്മരിച്ച പദങ്ങളാണ് വേദം.

ശ്രുതി, മന്ത്രം, സൂക്തം, സ്മൃതി എന്നിവയാണ് വേദത്തിന്റെ

നാല് പദങ്ങൾ.

ശ്രുതി 4

വിദ്യ

ദൈവം സ്വമനസ്സിൽ വിദ്യകളെ സൂചിപ്പിക്കുന്ന പദം സ്മരിച്ചുകൊണ്ട് വിദ്യകളെ സൃഷ്ടിച്ചു.

പരമവിദ്യ, പരവിദ്യ, അപരവിദ്യ എന്നിവയാണ് മൂന്ന് വിദ്യകൾ.

പരമവിദ്യ ദൈവജ്ഞാനവിദ്യയും, പരവിദ്യ ആത്മജ്ഞാനവിദ്യയും, അപരവിദ്യ ലൗകികജ്ഞാനവിദ്യയുമാണ്.

പരമവിദ്യ ആധിദൈവികവും, പരവിദ്യ ആദ്ധ്യാത്മികവും, അപരവിദ്യ ആധിഭൗതികവുമാണ്.

പരമവിദ്യ, പരവിദ്യ, അപരവിദ്യ എന്നിവയാണ് ത്രയി.

വേദാർത്ഥം, വേദാധികാരം, വേദദർശനം, വേദായനം എന്നിവ പരമവിദ്യയും; വേദസംഹിത, വേദാംഗം, വേദാന്തം, വേദവിധാനം എന്നിവ പരവിദ്യയും; വേദവാണി, വേദാദി, വേദസാരം, വേദശാസ്ത്രം എന്നിവ അപരവിദ്യയുമാണ്.

ശ്രുതി 5

ശക്തി

ദൈവം സ്വമനസ്സിൽ ശക്തികളെ സൂചിപ്പിക്കുന്ന പദം സ്മരിച്ചുകൊണ്ട് ശക്തികളെ സൃഷ്ടിച്ചു.

ദൈവീശക്തി, ദൈവികീശക്തി, ദൈവതശക്തി എന്നിവയാണ് ത്രിശക്തികൾ.

ദൈവീശക്തി പരാശക്തിയായും, ദൈവികീശക്തി അപരാശക്തിയായും, ദൈവതശക്തി മഹാശക്തിയായും സ്ഥിതിചെയ്യുന്നു.

ദൈവീശക്തി ദൈവസാമ്രാജ്യത്തിന്റെയും, ദൈവികീശക്തി പ്രപഞ്ചത്തിന്റെയും, ദൈവതശക്തി സ്വർഗ്ഗത്തിന്റെയും കുണ്ഡലിനിശക്തിയുടെ പ്രതീകമായി നിലകൊള്ളുന്നു.

ശ്രുതി 6

കാലം

ദൈവം സ്വാത്മാവിൽ കാലത്തെ സൂചിപ്പിക്കുന്ന പദം സ്മരിച്ചുകൊണ്ട് കാലത്തെ സൃഷ്ടിച്ചു.

ദൈവത്തിൽനിന്ന് ഭൂതകാലം, ഭവത്കാലം, ഭാവികാലം എന്നിങ്ങനെയുള്ള കാലത്രയങ്ങൾ ആവിർഭവിച്ചു.

ശ്രുതി 7

ധർമ്മം

ദൈവം സ്വാത്മാവിൽ ധർമ്മത്തെ സൂചിപ്പിക്കുന്ന പദം സ്മരിച്ചുകൊണ്ട് ധർമ്മത്തെ സൃഷ്ടി

ച്ചു.

ദൈവവും, തത്ത്വത്രയങ്ങളുമാണ് ധർമ്മത്തിന്റെ നാല് പദങ്ങൾ.

അധിഷ്ഠാനധർമ്മം, ആധാരധർമ്മം, ആധിധർമ്മം, അധീഷ്ടധർമ്മം എന്നിവയാണ് ധർമ്മത്തിന്റെ നാല് പദങ്ങൾ.

സ്വധർമ്മം, സഹധർമ്മം, സർവ്വധർമ്മം, സത്യധർമ്മം എന്നിവയാണ് ധർമ്മത്തിന്റെ നാല് പദങ്ങൾ.

ദൈവചര്യം, ദേവചര്യം, ദൂതചര്യം, ദിവ്യചര്യം എന്നിവയാണ് ധർമ്മത്തിന്റെ നാല് പദങ്ങൾ.

സാധാരണധർമ്മം, വിശേഷധർമ്മം, ഗുണധർമ്മം, നൈമിത്തികധർമ്മം എന്നിവയാണ് ധർമ്മത്തിന്റെ നാല് പദങ്ങൾ.

പുരുഷധർമ്മം, സ്ത്രീധർമ്മം, ആപദ്ധർമ്മം, മനോധർമ്മം, എന്നിവയാണ് ധർമ്മത്തിന്റെ നാല് പദങ്ങൾ.

സത്യം, ധർമ്മം, അർത്ഥം, കാമം എന്നിവയാണ് ധർമ്മത്തിന്റെ നാല് പദങ്ങൾ.

ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്നിവയാണ് ധർമ്മത്തിന്റെ നാല് പദങ്ങൾ.

## ശ്രുതി 8

## തത്ത്വത്രയങ്ങൾ

ദൈവം സ്വഹൃദയത്തിൽ തത്ത്വത്രയങ്ങളെ സൂചിപ്പിക്കുന്ന പദം സ്മരിച്ചുകൊണ്ട് തത്ത്വത്രയങ്ങളെ സൃഷ്ടിച്ചു.

ദൈവികത്വം, ദിവ്യശക്തി, ദിനചര്യ എന്നിവയാണ് ആധിഭൂതമായ തത്ത്വത്രയങ്ങൾ.

ദിക്ക്, ദൃശ്യം, ദൂരം എന്നിവയാണ് ആധിഭൗതികമായ തത്ത്വത്രയങ്ങൾ.

ദൈവാരാധന, ദാമ്പത്യം, ദീർഘായുസ്സ് എന്നിവയാണ് ആധികരണമായ തത്ത്വത്രയങ്ങൾ.

ദിവം, ദ്രാവകം, ദ്രവ്യം എന്നിവയാണ് ആധിശാസ്ത്രമായ തത്ത്വത്രയങ്ങൾ.

ദമം, ദയ, ദാനം എന്നിവയാണ് ആധിസനാതനമായ തത്ത്വത്രയങ്ങൾ.

ദിവ്യഗ്രന്ഥം, ദീക്ഷ, ദക്ഷിണ എന്നിവയാണ് ആധിവിദ്യയായ തത്ത്വത്രയങ്ങൾ.

ദൈവയാനം, ദേവയാനം, ദൈവയജ്ഞം എന്നിവയാണ് ആധിയജ്ഞമായ തത്ത്വത്രയങ്ങൾ.

ദൈവവർച്ചസ്സം, ദർശനം, ദക്ഷത എന്നിവയാണ് ആധിബോധമായ തത്ത്വത്രയങ്ങൾ.

ദൈവമതം, ദൂത്, ദൗത്യം എന്നിവയാണ് ആധികാരികമായ തത്ത്വത്രയങ്ങൾ.

ദൈവസായൂജ്യം, ദേഹി, ദേഹം എന്നിവയാണ് ആദ്ധ്യാത്മി

കമായ തത്ത്വത്രയങ്ങൾ.

ദൈവവർഷം, ദൈവയാമം, ദൈവമുഹൂർത്തം എന്നിവയാണ് ആധിജ്യോതിഷമായ തത്ത്വത്രയങ്ങൾ.

ദൈവകണം, ദൈവസൂത്രം, ദൈവഭൂതം എന്നിവയാണ് ആധിദൈവികമായ തത്ത്വത്രയങ്ങൾ.

## ശ്രുതി 9

## ലോകങ്ങൾ

ദൈവം സ്വാത്മാവിൽ ലോകങ്ങളെ സൂചിപ്പിക്കുന്ന പദം സ്മരിച്ചുകൊണ്ട് ലോകങ്ങളെ സൃഷ്ടിച്ചു.

ദൈവസാമ്രാജ്യം, സ്വർഗ്ഗം, പ്രപഞ്ചം എന്നിവയാണ് ത്രിലോകങ്ങൾ.

പ്രാണലോകം, ജീവലോകം, ആത്മലോകം, അനാമയപദം എന്നിവയാണ് ചതുർലോകങ്ങൾ.

ഭൂമി, അന്തരീക്ഷം, സ്വർഗ്ഗം, ആദിലോകം എന്നിവയാണ് ചതുർലോകങ്ങൾ.

ബ്രഹ്മാണ്ഡം, ജഗത്ത്, വിശ്വം, മഹാവിശ്വം, ലോകം, മഹാലോകം, സംസാരം എന്നിവയാണ് സപ്തലോകങ്ങൾ.

ഭൂലോകം, ഭുവർലോകം, സ്വർലോകം, മഹർലോകം, ജനർലോകം, തപോലോകം, സത്യലോകം എന്നിവയാണ് സപ്തലോകങ്ങൾ.

## ശ്രുതി 10

## തലങ്ങൾ

ദൈവം സ്വാത്മാവിൽ തലങ്ങളെ സൂചിപ്പിക്കുന്ന പദം സ്മരിച്ചുകൊണ്ട് തലങ്ങളെ സൃഷ്ടിച്ചു.

അതലം, വിതലം, സുതലം, നിതലം, തലാതലം, രസാതലം, മഹാതലം എന്നിവയാണ് സപ്തതലങ്ങൾ.

## ശ്രുതി 11

## സത്യത്രയങ്ങൾ

ദൈവം സ്വാത്മാവിൽ സത്യത്രയങ്ങളെ സൂചിപ്പിക്കുന്ന പദം സ്മരിച്ചുകൊണ്ട് സത്യത്രയങ്ങളെ സൃഷ്ടിച്ചു.

പരമസത്യം, അപരസത്യം, സത്യദർശനം എന്നിവയാണ് സത്യത്രയങ്ങൾ.

പാരമാർത്ഥികസത്യം, പ്രാതിഭാസികസത്യം, വ്യാവഹാരികസത്യം എന്നിവയാണ് സത്യത്രയങ്ങൾ.

## ശ്രുതി 12

## പദാർത്ഥത്രയങ്ങൾ

ദൈവം സ്വാത്മാവിൽ പദാർത്ഥത്രയങ്ങളെ സൂചിപ്പിക്കുന്ന പദം സ്മരിച്ചുകൊണ്ട് പദാർത്ഥത്രയങ്ങളെ സൃഷ്ടിച്ചു.

ഈശ്വരൻ, ചിത്ത്, അചിത്ത്

എന്നിവയാണ് പദാർത്ഥത്രയ ങ്ങൾ.

സത്ത്, അസത്ത്, മിഥ്യ എന്നി വയാണ് പദാർത്ഥത്രയങ്ങൾ.

അഭാവം, ഭാവം, ഭവം എന്നി വയാണ് പദാർത്ഥത്രയങ്ങൾ.

ശ്രുതി 13

ത്രിമൂർത്തികൾ

ദൈവം സ്വാത്മാവിൽ ത്രിമൂർ ത്തികളെ സൂചിപ്പിക്കുന്ന പദം സ്മരിച്ചുകൊണ്ട് ത്രിമൂർത്തിക ളെ സൃഷ്ടിച്ചു.

ആത്മാവ്, ജീവൻ, പ്രാണൻ എന്നിവയാണ് ത്രിമൂർത്തികൾ.

മാതാവ്, പിതാവ്, ഗുരു എന്നി വരാണ് ത്രിമൂർത്തികൾ.

മാതാവ്, പിതാവ്, ഭർത്താവ് എന്നിവരാണ് ത്രിമൂർത്തികൾ.

ശ്രുതി 14

കുണ്ഡലിനി

ദൈവം സ്വാത്മാവിൽ കുണ്ഡ ലിനിയെ സൂചിപ്പിക്കുന്ന പദം സ്മരിച്ചുകൊണ്ട് കുണ്ഡലിനി യെ സൃഷ്ടിച്ചു.

കുണ്ഡലിനിശക്തി എന്ന ദി വ്യശക്തി പരാശക്തിയായും, അ പരാശക്തിയായും, മഹാശക്തി യായും, മായാശക്തിയായും ജീ വജാലങ്ങളുടെ ശരീരത്തിൽ സ്ഥിതിചെയ്യുന്നു.

ശ്രുതി 15

ചതുർബ്രഹ്മം

ദൈവം സ്വാത്മാവിൽ ചതുർ ബ്രഹ്മങ്ങളെ സൂചിപ്പിക്കുന്ന പദം സ്മരിച്ചുകൊണ്ട് ചതുർബ്രഹ്മ ങ്ങളെ സൃഷ്ടിച്ചു.

പരബ്രഹ്മം, അപരബ്രഹ്മം, ജ്യേഷ്ഠബ്രഹ്മം, താരകബ്രഹ്മം എന്നിവയാണ് ചതുർബ്രഹ്മ ങ്ങൾ.

ബ്രഹ്മജ്യോതിസ്സ്, അക്ഷരബ്ര ഹ്മം, ക്ഷരബ്രഹ്മം, ബ്രഹ്മജ്ഞാ നം എന്നിവയാണ് ചതുർബ്രഹ്മ ങ്ങൾ.

ശ്രുതി 16

ചതുർഭാവങ്ങൾ

ദൈവം സ്വാത്മാവിൽ ചതുർ ഭാവങ്ങളെ സൂചിപ്പിക്കുന്ന പദം സ്മരിച്ചുകൊണ്ട് ചതുർഭാവ ങ്ങളെ സൃഷ്ടിച്ചു.

ഈശ്വരൻ, ഈശൻ, ഈശി താവ്, ഈശിതവ്യൻ എന്നിവ യാണ് ചതുർഭാവങ്ങൾ.

സഗുണൻ, സാകാരൻ, നിർ ഗ്ഗുണൻ, നിരാകാരൻ എന്നിവയാ ണ് ചതുർഭാവങ്ങൾ.

ഭഗവാൻ, യജ്ഞസ്വരൂപൻ, ഭ വൻ, ഭാരൂപൻ എന്നിവയാണ് ച തുർഭാവങ്ങൾ.

വിരാട്ട്, ഹിരണ്യഗർഭം, ഈ ശ്വരൻ, ബ്രഹ്മം എന്നിവരാണ് ച

തുർഭാവങ്ങൾ.

വിരാട്ട്, സൂത്രൻ, ഈശൻ, അവ്യക്തം എന്നിവയാണ് ചതുർഭാവങ്ങൾ.

അവ്യക്തം, മഹത്തത്ത്വം, ഹിരണ്യഗർഭം, വിരാട്രൂപം എന്നിവയാണ് ചതുർഭാവങ്ങൾ.

ശ്രുതി 17

ചതുരാത്മാ

ദൈവം സ്വമനസ്സിൽ ചതുരാത്മാക്കളെ സൂചിപ്പിക്കുന്ന പദം സ്മരിച്ചുകൊണ്ട് ചതുരാത്മാക്കളെ സൃഷ്ടിച്ചു.

പരമാത്മാവ്, ജീവാത്മാവ്, വിഭുവാത്മാവ്, അണുവാത്മാവ് എന്നിവയാണ് ചതുരാത്മാക്കൾ.

അക്ഷരാത്മാവ്, ക്ഷരാത്മാവ്, വിജിതാത്മാവ്, വിശുദ്ധാത്മാവ് എന്നിവയാണ് ചതുരാത്മാക്കൾ.

സത്യാത്മാവ്, ധർമ്മാത്മാവ്, പുണ്യാത്മാവ്, ദിവ്യാത്മാവ് എന്നിവയാണ് ചതുരാത്മാക്കൾ.

സിദ്ധാത്മാവ്, മഹാത്മാവ്, മുക്താത്മാവ്, നിത്യാത്മാവ് എന്നിവയാണ് ചതുരാത്മാക്കൾ.

പ്രാണാത്മാവ്, ഭൂതാത്മാവ്, സൂത്രാത്മാവ്, അനാത്മാവ് എന്നിവയാണ് ചതുരാത്മാക്കൾ.

അന്തരാത്മാവ്, തത്ത്വാത്മാവ്, ചിദാത്മാവ്, സർവ്വാത്മാവ് എന്നിവയാണ് ചതുരാത്മാക്കൾ.

ശ്രൗതാത്മാവ്, മന്ത്രാത്മാവ്, സൂക്താത്മാവ്, സ്മാർത്താത്മാവ് എന്നിവയാണ് ചതുരാത്മാക്കൾ.

ശ്രുതി 18

ജീവന്മാർ

ദൈവം സ്വചിത്തത്തിൽ ചതുർജീവന്മാരെ സൂചിപ്പിക്കുന്ന പദം സ്മരിച്ചുകൊണ്ട് ചതുർജീവന്മാരെ സൃഷ്ടിച്ചു.

അവിച്ഛിന്നൻ, ചിദാഭാസൻ, സ്വപ്നകല്പിതൻ, സത്യസ്വരൂപൻ എന്നിവയാണ് ചതുർജീവന്മാർ.

വിശ്വൻ, തൈജസൻ, പ്രാജ്ഞൻ, കൂടസ്ഥൻ എന്നിവയാണ് ചതുർജീവന്മാർ.

നിത്യജീവൻ, മുക്തജീവൻ, മുമുക്ഷുജീവൻ, ബദ്ധജീവൻ എന്നിവയാണ് ചതുർജീവന്മാർ.

ശ്രുതി 19

പ്രാണങ്ങൾ

ദൈവം സ്വഹൃദയത്തിൽ മുഖ്യപ്രാണങ്ങളെ സൂചിപ്പിക്കുന്ന പദം സ്മരിച്ചുകൊണ്ട് മുഖ്യപ്രാണങ്ങളെയും, ഉപപ്രാണങ്ങളെ സൂചിപ്പിക്കുന്ന പദം സ്മരിച്ചുകൊണ്ട് ഉപപ്രാണങ്ങളെയും സൃഷ്ടിച്ചു.

പ്രാണനൻ, അപാനൻ, സമാനൻ, ഉദാനൻ, വ്യാനൻ എന്നിവയാണ് മുഖ്യപ്രാണങ്ങൾ.

നാഗൻ, കൂർമ്മൻ, കൃകലൻ, ധനഞ്ജയൻ, ദേവദത്തൻ എന്നിവയാണ് ഉപപ്രാണങ്ങൾ.

ശ്രുതി 20

നാല് ശരീരങ്ങൾ

ദൈവം സ്വാത്മാവിൽ ചതുർശരീരങ്ങളെ സൂചിപ്പിക്കുന്ന പദം സ്മരിച്ചുകൊണ്ട് ചതുർശരീരങ്ങളെ സൃഷ്ടിച്ചു.

സ്ഥൂലശരീരം, സൂക്ഷ്മശരീരം, കാരണശരീരം, അശരീരം എന്നിവയാണ് ചതുർശരീരങ്ങൾ.

ശ്രുതി 21

പ്രജ്ഞകൾ

ദൈവം സ്വപ്രജ്ഞയിൽ ചതുർപ്രജ്ഞകളെ സൂചിപ്പിക്കുന്ന പദം സ്മരിച്ചുകൊണ്ട് ചതുർപ്രജ്ഞകളെ സൃഷ്ടിച്ചു.

ബഹിപ്രജ്ഞൻ, അന്തഃപ്രജ്ഞൻ, ഘനപ്രജ്ഞൻ, പ്രാജ്ഞാതിതൻ എന്നിവയാണ് ചതുർപ്രജ്ഞകൾ.

ശ്രുതി 22

അവസ്ഥകൾ

ദൈവം സ്വചിത്തത്തിൽ ചതുരവസ്ഥകളെ സൂചിപ്പിക്കുന്ന പദം സ്മരിച്ചുകൊണ്ട് ചതുരവസ്ഥകളെ സൃഷ്ടിച്ചു.

ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി, തുരീയം എന്നിവയാണ് ചതുരവസ്ഥകൾ.

ശ്രുതി 23

അന്തഃകരണങ്ങൾ

ദൈവം സ്വമനസ്സിൽ അന്തഃകരണങ്ങളെ സൂചിപ്പിക്കുന്ന പദം സ്മരിച്ചുകൊണ്ട് അന്തഃകരണങ്ങളെ സൃഷ്ടിച്ചു.

മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം എന്നിവയാണ് അന്തഃകരണങ്ങൾ.

ശ്രുതി 24

മനസ്സുകൾ

ദൈവം സ്വമനസ്സിൽ ചതുർമനസ്സുകളെ സൂചിപ്പിക്കുന്ന പദം സ്മരിച്ചുകൊണ്ട് ചതുർമനസ്സുകളെ സൃഷ്ടിച്ചു.

സുമനസ്സ്, ഉപമനസ്സ്, അനാദിമനസ്സ്, അനന്തമനസ്സ് എന്നിവയാണ് ചതുർമനസ്സുകൾ.

ശ്രുതി 25

ബോധങ്ങൾ

ദൈവം സ്വബുദ്ധിയിൽ ചതുർബോധങ്ങളെ സൂചിപ്പിക്കുന്ന പദം സ്മരിച്ചുകൊണ്ട് ചതുർബോധങ്ങളെ സൃഷ്ടിച്ചു.

മഹാബോധം, അബോധം, ഉപബോധം, സുബോധം എന്നിവരാണ് ചതുർബോധങ്ങൾ.

ശ്രുതി 26

ചേതസ്സുകൾ

ദൈവം സ്വചിത്തത്തിൽ ചതുർചേതസ്സുകളെ സൂചിപ്പിക്കുന്ന പദം സ്മരിച്ചുകൊണ്ട് ചതുർചേതസ്സുകളെ സൃഷ്ടിച്ചു.

ചേതസ്സ്, ചൈതന്യൻ, ചേതനൻ, ചിന്മയൻ എന്നിവയാണ് ചതുർചേതസ്സുകൾ.

ചിത്തവൃത്തി, ചിന്തനം, ചിദാനന്ദം, ചിത്സ്വരൂപൻ എന്നിവയാണ് ചതുർചേതസ്സുകൾ.

ശ്രുതി 27

അഹങ്കാരം

ദൈവം സ്വാത്മാവിൽ ചതുരഹങ്കാരങ്ങളെ സൂചിപ്പിക്കുന്ന പദം സ്മരിച്ചുകൊണ്ട് ചതുരഹങ്കാരങ്ങളെ സൃഷ്ടിച്ചു.

അഹം, അഹന്ത, അഹംബുദ്ധി, അനഹങ്കാരം എന്നിവയാണ് ചതുരഹങ്കാരങ്ങൾ.

അഹംസർവ്വം, അഹംഭാവം, അഹംബ്രഹ്മം, അഹംജ്യോതി എന്നിവയാണ് ചതുരഹങ്കാരങ്ങൾ.

താമസാഹങ്കാരം, പ്രീതിഗുണാഹങ്കാരം, രാജസാഹങ്കാരം, സാത്ത്വികാഹങ്കാരം എന്നിവയാണ് ചതുരഹങ്കാരങ്ങൾ.

ശ്രുതി 28

പഞ്ചഭൂതങ്ങൾ

ദൈവം സ്വാത്മാവിൽ പഞ്ചഭൂതങ്ങളെ സൂചിപ്പിക്കുന്ന പദം സ്മരിച്ചുകൊണ്ട് പഞ്ചഭൂതങ്ങളെ സൃഷ്ടിച്ചു.

ആകാശം, വായു, അഗ്നി, ജലം, ഭൂമി എന്നിവയാണ് പഞ്ചഭൂതങ്ങൾ.

ശ്രുതി 29

പഞ്ചഗുണങ്ങൾ

ദൈവം സ്വഹൃദയത്തിൽ പഞ്ചഗുണങ്ങളെ സൂചിപ്പിക്കുന്ന പദം സ്മരിച്ചുകൊണ്ട് പഞ്ചഗുണങ്ങളെ സൃഷ്ടിച്ചു.

ദൈവസത്വ, സത്ത്വം, രജസ്സ്, പ്രീതി, തമസ്സ് എന്നിവയാണ് പഞ്ചഗുണങ്ങൾ.

ശ്രുതി 30

സൃഷ്ടിവർഗ്ഗങ്ങൾ

ദൈവം സ്വമനസ്സിൽ സൃഷ്ടിവർഗ്ഗങ്ങളെ സൂചിപ്പിക്കുന്ന പദം സ്മരിച്ചുകൊണ്ട് സൃഷ്ടിവർഗ്ഗങ്ങളെ സൃഷ്ടിച്ചു.

ഉദ്ഭിജം, അണ്ഡജം, സ്വേദജം, ജരായുജം എന്നിവയാണ് സൃഷ്ടിവർഗ്ഗങ്ങൾ.

ശ്രുതി 31

പഞ്ചജനങ്ങൾ

ദൈവം സ്വാത്മാവിൽ പഞ്ചജനങ്ങളെ സൂചിപ്പിക്കുന്ന പദം സ്മരിച്ചുകൊണ്ട് പഞ്ചജനങ്ങളെ

സൃഷ്ടിച്ചു.

ദൈവസത്വമൻ, സാത്ത്വികൻ, രാജസൻ, പ്രീതിഗുണൻ, താമസൻ എന്നിവരാണ് പഞ്ചജനങ്ങൾ.

പ്രപിതാമഹൻ, പിതാമഹൻ, പിതാവ്, പുത്രൻ, പൗത്രൻ എന്നിവരാണ് പഞ്ചജനങ്ങൾ.

ശ്രുതി 32

പഞ്ചഗുരുക്കന്മാർ

ദൈവം സ്വാത്മാവിൽ പഞ്ചഗുരുക്കന്മാരെ സൂചിപ്പിക്കുന്ന പദം സ്മരിച്ചുകൊണ്ട് പഞ്ചഗുരുക്കന്മാരെ സൃഷ്ടിച്ചു.

ഗുരു, ആചാര്യൻ, ആശാൻ, ഉപാദ്ധ്യായൻ, അദ്ധ്യാപകൻ എന്നിവരാണ് പഞ്ചഗുരുക്കന്മാർ.

ശ്രുതി 33

പഞ്ചശിഷ്യന്മാർ

ദൈവം സ്വാത്മാവിൽ പഞ്ചശിഷ്യന്മാരെ സൂചിപ്പിക്കുന്ന പദം സ്മരിച്ചുകൊണ്ട് പഞ്ചശിഷ്യന്മാരെ സൃഷ്ടിച്ചു.

വിദ്യാർത്ഥി, അദ്ധ്യേതാവ്, ഛാത്രികൻ, ശ്രാവകൻ, ശിഷ്യൻ എന്നിവരാണ് പഞ്ചശിഷ്യന്മാർ.

ശ്രുതി 34

ദൈവാരാധന

ദൈവം സ്വാത്മാവിൽ ദൈവാരാധനയെ സൂചിപ്പിക്കുന്ന പദം സ്മരിച്ചുകൊണ്ട് ദൈവാരാധനയെ സൃഷ്ടിച്ചു.

ജപം, പ്രാർത്ഥന, നമസ്കാരം, ധ്യാനം, യോഗം, പാരായണം, കീർത്തനം എന്നിവയാണ് ദൈവാരാധന.

ശ്രുതി 35

സപ്തയജ്ഞങ്ങൾ

ദൈവം സ്വാത്മാവിൽ സപ്തയജ്ഞങ്ങളെ സൂചിപ്പിക്കുന്ന പദം സ്മരിച്ചുകൊണ്ട് സപ്തയജ്ഞങ്ങളെ സൃഷ്ടിച്ചു.

ദൈവയജ്ഞം, വേദയജ്ഞം, ധർമ്മയജ്ഞം, ആത്മയജ്ഞം, ജീവയജ്ഞം, പ്രാണയജ്ഞം, യോഗയജ്ഞം എന്നിവയാണ് സപ്തയജ്ഞങ്ങൾ.

# 3
# വേദസാരം

ശ്രുതി 36

ദൈവാരാധന

ജീവൻ എന്ന ദൈവനാമജപത്തോടും, ആത്മാവ് എന്ന ധ്യാനത്തോടും, പ്രാണൻ എന്ന കീർത്തനത്തോടും, കുണ്ഡലിനി എന്ന യോഗത്തോടും, ഇന്ദ്രിയങ്ങൾ എന്ന നമസ്കാരത്തോടും, മനസ്സ് എന്ന പ്രാർത്ഥനയോടും, ശരീരം എന്ന വേദപാരായണത്തോടും കൂടി ദൈവാരാധന എന്ന ദൈവവന്ദനം സ്ഥിതിചെയ്യുന്നു.

ജപം, പ്രാർത്ഥന, നമസ്കാരം, ധ്യാനം, യോഗം, പാരായണം, കീർത്തനം എന്നിവയാണ് ദൈവാരാധന.

ദൈവത്തെ അനുഭവിച്ചറിയുന്നതാണ് ദൈവാരാധന.

ദൈവത്തെ പൂർണ്ണമനസ്സോടുകൂടി സ്നേഹിക്കുന്നതാണ് ദൈവാരാധന.

ദൈവത്തിന്റെ പുത്രീപുത്രന്മാരായിത്തീരുന്നതാണ് ദൈവാരാധന.

ശ്രുതി 37

പ്രാർത്ഥന

ദൈവത്തിന്റെ നാമത്തിൽ പ്രാർത്ഥന ആരംഭിക്കണം.

ദൈവത്തിന്റെ നാമത്തിൽതന്നെ പ്രാർത്ഥന അവസാനിപ്പിക്കണം.

ദൈവത്തോട് പൂർണ്ണഹൃദയത്തോടുകൂടി പ്രാർത്ഥിക്കുന്നവന്റെ ഏതാവശ്യങ്ങളും ദൈവം പൂർണ്ണഹൃദയത്തോടുകൂടി സഫലമാക്കുന്നു.

പ്രാർത്ഥനയിലൂടെ ആവശ്യപ്പെടുന്നവ ലഭിച്ചു കഴിഞ്ഞുവെന്ന് വിശ്വസിക്കുന്നവരുടെ പ്രാർത്ഥന സഫലമായിത്തീരുന്നു.

ദൈവവുമായുള്ള ആശയവിനിമയമാണ് പ്രാർത്ഥന.

ദൈവം പ്രാർത്ഥനകൾക്ക് പ്രത്യുത്തരം നൽകുന്നു.

ദൈവത്തിൽ ഏകാഗ്രചിത്തനായി പ്രാർത്ഥിക്കുന്നവന്റെ പ്രാർത്ഥന സർവ്വജീവജാലങ്ങളും ഏറ്റുചൊല്ലുന്നു.

ആവർത്തിച്ചാവർത്തിച്ചുള്ള അപേക്ഷയാണ് പ്രാർത്ഥന.

ദൈവത്തിന്റെ മുന്നിൽ പ്രാർത്ഥന എന്ന അത്ഭുതവിളക്ക് പ്രകാശിപ്പിച്ച് എന്താവശ്യപ്പെട്ടാലും അതു ലഭിക്കുന്നു.

ദൈവത്തിൽ ഏകാഗ്രഭക്തിയോടുകൂടി പകലിലും, രാത്രിയിലുമായി ദിവസത്തിൽ രണ്ടുനേരം മൂന്ന് മിനിറ്റ് മുതൽ നാല്പത്തിയെട്ട് മിനിറ്റ് വരെ പ്രാർത്ഥിയ്ക്കണം.

### ശ്രുതി 38

### സ്ത്രീ/പുരുഷൻ

ദൈവം എന്ന കാമസ്വരൂപനിൽനിന്ന് കാമവും, കാമിയായ പുരുഷനും, കാമവസ്തുവായ സ്ത്രീയും ആവിർഭവിച്ചു.

ദൈവം കാമവും, കാമിയും കാമവസ്തുവുമായിത്തീരുന്നതാണ് സൃഷ്ടികർമ്മം.

ദൈവം സ്ത്രീയെയും, പുരുഷനെയും സഹധർമ്മത്തിലധിഷ്ഠിതമായി സൃഷ്ടിച്ചു.

ദൈവത്തിന്റെ വ്യഷ്ടിരൂപങ്ങൾ സ്ത്രീപുരുഷന്മാരായി നിലകൊള്ളുന്നു.

പുരുഷന്റെ വ്യഷ്ടിദൈവതം സ്ത്രീയും, സ്ത്രീയുടെ വ്യഷ്ടിദൈവതം പുരുഷനുമാണ്.

സർവ്വജീവജാലങ്ങളുടേയും വലതുവശത്ത് പൗരുഷവും, ഇടതുവശത്ത് സ്ത്രീത്വവും സ്ഥിതിചെയ്യുന്നു.

പുരുഷന്റെ ജീവൻ സ്ത്രീയിലും; സ്ത്രീയുടെ ജീവൻ പുരുഷനിലും സ്ഥിതിചെയ്യുന്നു.

ജീവന്റെ പകുതിഭാഗം പുരുഷനും, പകുതിഭാഗം സ്ത്രീയുമാണ്.

ദൈവത്തിൽനിന്ന് സ്ത്രീയ്ക്കും, പുരുഷനും അർദ്ധദൈവതങ്ങളുടെ പ്രതീകങ്ങളായ ഇണകളെ ലഭിക്കുന്നു.

പുരുഷന് സ്ത്രീയും, സ്ത്രീയ്ക്ക് പുരുഷനുമാണ് അർദ്ധദൈവതം.

പുരുഷന്റെ പ്രാർത്ഥനയിൽനിന്ന് സ്ത്രീയും, സ്ത്രീയുടെ പ്രാർത്ഥനയിൽനിന്ന് പുരുഷനും ആവിർഭാവമെടുക്കുന്നു.

ദൈവം പുരുഷന്റെ മുന്നിൽ സ്ത്രീരൂപത്തിലും; സ്ത്രീയുടെ മുന്നിൽ പുരുഷരൂപത്തിലും പ്രത്യക്ഷപ്പെടുന്നു.

സ്ത്രീയുടെ പുണ്യമാണ് പുരുഷൻ.

പുരുഷന്റെ പുണ്യഫലമാണ് സ്ത്രീ.

സ്ത്രീരൂപം പുരുഷനെ ആകർഷിക്കുന്നതുപോലെ പുരുഷ

രൂപം സ്ത്രീയെയും ആകർഷിക്കുന്നു.

ആൺജാതിയും, പെൺജാതിയും എന്ന രണ്ടു തരത്തിൽ ജാതിവൃക്ഷം സ്ഥിതിചെയ്യുന്നു.

ആൺജാതിയും, പെൺജാതിയും സ്വയംവരിക്കുമ്പോൾ ഏകജാതിയായിത്തീരുന്നു.

ദൈവത്തിൽനിന്ന് പുരുഷൻ സ്ത്രീയെയും; സ്ത്രീ പുരുഷനെയും സ്വീകരിക്കുന്നതാണ് വിവാഹം.

കായികപുത്രൻ മാനസപുത്രിയെയും, കായികപുത്രി മാനസപുത്രനെയും വരിക്കുന്നതാണ് വിവാഹം.

കായികപുത്രന്മാർ രക്തബന്ധുക്കളും, മാനസപുത്രന്മാർ സ്നേഹബന്ധുക്കളുമാണ്.

സ്നേഹബന്ധത്തിലധിഷ്ഠിതമാണ് വിവാഹം.

ദൈവം സ്ത്രീയെയും, പുരുഷനെയും പരിശുദ്ധരായി സൃഷ്ടിച്ചിരിക്കുന്നു.

സ്ത്രീയ്ക്കും, പുരുഷനും പൗരോഹിത്യത്തിൽ തുല്യസ്ഥാനം നൽകിയിരിക്കുന്നു.

പൗരോഹിത്യത്തിലേയ്ക്കുള്ള പ്രവേശനമാണ് വിവാഹം.

പുരുഷൻ പത്നീസാന്നിദ്ധ്യത്തിലും, സ്ത്രീ ഭർതൃസാന്നിദ്ധ്യത്തിലും പൗരോഹിത്യം നിർവ്വഹിക്കണം.

പുരുഷൻ ധർമ്മപതിയും, സ്ത്രീ ധർമ്മപത്നിയുമായിത്തീരുന്നതാണ് പൗരോഹിത്യം.

സഹധർമ്മമാണ് പൗരോഹിത്യത്തിന്റെ അടിസ്ഥാനധർമ്മം.

ശ്രുതി 39

## കുടുംബകം

മാതാവ്, പിതാവ്, ജ്യേഷ്ഠൻ, ഭർത്താവ്, വിദ്യോപദേഷ്ടാവ് എന്നിവരാണ് പഞ്ചഗുരുക്കന്മാർ.

വേദാദ്ധ്യായനവും, വേദാദ്ധ്യാപനവും സ്വഗൃഹത്തിൽനിന്ന് ആരംഭിക്കുന്നു.

സർവ്വചരാചരങ്ങളും ഏകകുടുംബമാണെന്നുള്ള സങ്കല്പമാണ് കുടുംബകം.

കുടുംബകത്തിന്റെ അടിത്തറയാണ് ദാമ്പത്യജീവിതം.

സപ്തമഹായജ്ഞങ്ങളും ഒന്നിച്ചുചേരുന്നതാണ് ദാമ്പത്യം.

ദൈവികത്വം എന്ന ആത്മാവ് ദൈവാരാധന എന്ന ജീവനോടും, ദീർഘായുസ്സ് എന്ന പ്രാണനോടും, ദിവ്യശക്തി എന്ന കുണ്ഡലിനിശക്തിയോടും, ദാമ്പത്യം എന്ന മനസ്സോടും, ദിനചര്യ എന്ന ശരീരത്തോടും കൂടി സ്ഥിതിചെയ്യുന്നു.

പൈതൽ, ബാലിക, സുദതി, കുമാരി, തരുണി, യുവതി, പ്രൗഢ, മദ്ധ്യസ്ഥ, വൃദ്ധ, അതിവൃദ്ധ എന്നിവരാണ് പത്ത് സ്ത്രീകൾ.

വെണ്ണപോലുള്ള ശരീരമുള്ളവളാണ് പൈതൽ.

നിഷ്കളങ്കയായ പെൺകുട്ടിയാണ് ബാലിക.

പൊട്ടിവിടരാൻ പോകുന്ന പൂവുപോലുള്ളവളാണ് സുദതി.

കൗമുദിപോലെ മനോഹരമായ ശരീരമുള്ളവളാണ് കുമാരി.

രോമാഞ്ചമുളവാക്കുന്ന ശരീരത്തോടുകൂടിയവളാണ് തരുണി.

പുരുഷനുമായി യോജിച്ചുനിൽക്കുന്നവളാണ് യുവതി.

അഭിമാനവതിയായ സ്ത്രീയാണ് പ്രൗഢ.

സ്ത്രീപുരുഷഭേദചിന്തയില്ലാത്തവളാണ് മദ്ധ്യസ്ഥ.

വാത്സല്യത്തോടുകൂടി സ്ഥിതിചെയ്യുന്നവളാണ് വൃദ്ധ.

അതിവാർദ്ധക്യാവസ്ഥയിൽ സ്ഥിതിചെയ്യുന്നവളാണ് അതിവൃദ്ധ.

ശിശു, ബാലൻ, സുദതൻ, കുമാരൻ, തരുണൻ, യുവാവ്, പ്രൗഢൻ, മദ്ധ്യസ്ഥൻ, വൃദ്ധൻ, അതിവൃദ്ധൻ എന്നിവരാണ് പത്ത് പുരുഷന്മാർ.

മാതാപിതാക്കളുടെ വത്സനായി സ്ഥിതിചെയ്യുന്നവനാണ് ശിശു.

ജിജ്ഞാസയോടുകൂടി സ്ഥിതിചെയ്യുന്നവനാണ് ബാലൻ.

സുമുഖനായി സ്ഥിതിചെയ്യുന്നവനാണ് സുദതൻ.

കർമ്മകുശലനായി സ്ഥിതിചെയ്യുന്നവനാണ് കുമാരൻ.

വശ്യതയോടുകൂടി സ്ഥിതിചെയ്യുന്നവനാണ് തരുണൻ.

ധർമ്മചാരിയായി സ്ഥിതിചെയ്യുന്നവനാണ് യുവാവ്.

രാജകീയതയോടുകൂടി സ്ഥിതിചെയ്യുന്നവനാണ് പ്രൗഢൻ.

മഹാത്മാവായി സ്ഥിതിചെയ്യുന്നവനാണ് മദ്ധ്യസ്ഥൻ.

വയോവൃദ്ധനും, ധർമ്മവൃദ്ധനും, വൈരാഗ്യവൃദ്ധനും, ജ്ഞാനവൃദ്ധനുമായി സ്ഥിതിചെയ്യുന്നവനാണ് വൃദ്ധൻ.

അതിവാർദ്ധക്യാവസ്ഥയിൽ സ്ഥിതിചെയ്യുന്നവനാണ് അതിവൃദ്ധൻ.

### ശ്രുതി 40

### കാമാവസ്ഥകൾ

സ്നേഹം, ഭക്തി, പ്രണയം, വാത്സല്യം, മൈത്രി, പ്രിയം, പ്രേമം, രാഗം, അനുരാഗം, ശൃംഗാരം, കാമം, രതി, സംയോഗം, സുഖം, നിർവൃതി, ആനന്ദം എന്നിവയാണ് പതിനാറ് കാമാവസ്ഥകൾ.

ദൈവത്തിന് ഭക്തനോടുതോന്നുന്ന വികാരമാണ് സ്നേഹം.

ഭക്തന് ദൈവത്തോടുതോന്നുന്ന വികാരമാണ് ഭക്തി.

പരിശുദ്ധമായ പ്രേമമാണ് പ്രണയം.

മാതാപിതാക്കൾക്ക് പുത്രീപുത്രന്മാരോടു തോന്നുന്ന സ്നേഹമാണ് വാത്സല്യം.

സുഹൃത്തുക്കൾക്ക് പരസ്പരം തോന്നുന്ന മിത്രഭാവമാണ് മൈത്രി.

ഇഷ്ടമുള്ള വ്യക്തിയിലും, വസ്തുക്കളിലും, വിഷയങ്ങളിലും തോന്നുന്ന താല്പര്യമാണ് പ്രിയം.

പ്രണയിതാവിന് പ്രണയിനിയോടു തോന്നുന്ന സ്നേഹമാണ് പ്രേമം.

രാഗിണിയോട് രാഗിയ്ക്കു തോന്നുന്ന വികാരമാണ് രാഗം.

അനുരാഗബദ്ധരായ അനുരാഗികൾക്ക് പരസ്പരം തോന്നുന്ന സ്നേഹമാണ് അനുരാഗം.

നായികാനായകന്മാർ തമ്മിലുള്ള രാസഭാവമാണ് ശൃംഗാരം.

കാമുകന് കാമുകിയോടുതോന്നുന്ന ഭോഗേച്ഛയാണ് കാമം.

സ്ത്രീയും പുരുഷനും രതിവേഴ്ചയിലേർപ്പെടുന്നതാണ് രതി.

രതിവേഴ്ചയുടെ പരിപൂർണ്ണതയാണ് സംയോഗം

സുഖപ്രാപ്തിയാണ് സുഖം.

സുഖപ്രാപ്തിയിലൂടെ ലഭിക്കുന്ന സംതൃപ്തിയാണ് നിർവൃതി.

നിർവൃതിയുടെ പരിപൂർണ്ണതയിലൂടെ ലഭിക്കുന്ന സുഖാനുഭവമാണ് ആനന്ദം.

സ്നേഹം എന്ന നിറത്തോടും, ഭക്തി എന്ന ഇരമ്പലോടും, വാത്സല്യം എന്ന കാറ്റോടും, മൈത്രി എന്ന വെളിച്ചത്തോടും, പ്രണയം എന്ന സൂര്യനോടും, പ്രിയം എന്ന മണൽത്തരികളോടും, പ്രേമം എന്ന മത്സ്യങ്ങളോടും, രാഗം എന്ന ചന്ദ്രനോടും, അനുരാഗം എന്ന തീരത്തോടും, ശൃംഗാരം എന്ന നിലാവോടും, കാമം എന്ന തിരമാലകളോടും, രതി എന്ന വേലിയേറ്റവേലിയിറക്കത്തോടും, സംയോഗം എന്ന പൊഴിമുഖത്തോടും, സുഖം എന്ന നുരയോടും, നിർവൃതി എന്ന ജലത്തോടും, ആനന്ദം എന്ന മധുരരസത്തോടും കൂടി മനസ്സ് എന്ന മധുസമുദ്രം സ്ഥിതിചെയ്യുന്നു.

## ശ്രുതി 41

## കന്യക

കന്യ, ഋതുമതി, രജസ്വല, അംഗന, അബല, ദർശിനി, പ്രതീപ, ജോഷിത, ലലന, വനിത എന്നിവരാണ് പത്ത് കന്യകമാർ.

കന്യ പൂമൊട്ടും, ഋതുമതി വിടരുന്ന പൂവും, രജസ്വല വിടർന്ന പൂവും, അംഗന പൂവിതളും, അബല ചാഞ്ചാടുന്ന പൂവും, ദർശിനി പൂവിൽനിന്നുള്ള സൗന്ദര്യവും, പ്രതീപ പൂവിൽനിന്നു

ള്ള പനിനീരും, ജോഷിത പൂവിൽനിന്നുള്ള സൗരഭ്യവും, ലലന പുഷ്പകർണ്ണികയും, വനിത പൂക്കുലയും, കാമവിദ്യ ചിത്രശലഭവും രതിസുഖം പൂന്തേനുമാണ്.

പുരുഷസംയോഗം നടന്നിട്ടില്ലാത്ത പെൺകുട്ടിയാണ് കന്യ.

ആർത്തവത്തിലൂടെ പ്രായപൂർത്തി കൈവരിച്ച പെൺകുട്ടിയാണ് ഋതുമതി.

ആർത്തവത്തോടുകൂടി സ്ഥിതിചെയ്യുന്നവളാണ് രജസ്വല.

മാംസളമായ അംഗങ്ങളോടുകൂടിയവളാണ് അംഗന.

മൃദുലമായ ശരീരത്തോടുകൂടിയവളാണ് അബല.

സുന്ദരമായ മുഖത്തോടുകൂടിയവളാണ് ദർശിനി.

കാമുകനെ കടക്കണ്ണുകൊണ്ട് നോക്കുന്നവളാണ് പ്രതീപ.

സന്തോഷവതിയായി സ്ഥിതിചെയ്യുന്നവളാണ് ജോഷിത.

ലോലമായ ശരീരത്തോടുകൂടിയവളാണ് ലലന.

പുരുഷന്റെ അർദ്ധശരീരംപോലെ സ്ഥിതിചെയ്യുന്നവളാണ് വനിത.

## ശ്രുതി 42

## സുന്ദരികൾ

സുന്ദരി, മനോഹരി, രൂപവതി, സുമുഖി, സുലോചന, നതാംഗി, കൃശോദരി, ചാരുഹാസിനി എന്നിവരാണ് എട്ട് സുന്ദരികൾ.

ഭൂലോകസുന്ദരിയാണ് സുന്ദരി.

മനസ്സിനെ വശീകരിക്കുന്നവളാണ് മനോഹരി.

രൂപലാവണ്യമുള്ളവളാണ് രൂപവതി.

സുന്ദരമായ മുഖമുള്ളവളാണ് സുമുഖി.

സുന്ദരമായ കണ്ണുകളുള്ളവളാണ് സുലോചന.

നതമായ ശരീരത്തോടു കൂടിയവളാണ് നതാംഗി.

കൃശമായ ഉദരത്തോടു കൂടിയവളാണ് കൃശോദരി.

മനോഹരമായി മന്ദഹസിക്കുന്നവളാണ് ചാരുഹാസിനി.

## ശ്രുതി 43

## കാമിനിമാർ

കാന്ത, ദയിത, ദാരാ, ദ്വിതീയ, ജായാ, നാരി, യോഷിതാ, മഹിള, മാനിനി, കാമുകി എന്നിവരാണ് പത്ത് കാമിനിമാർ.

കാന്തംപോലെ കാന്തനെ ആകർഷിക്കുന്നവളാണ് കാന്ത.

ദയയുള്ള മനസ്സുള്ളവളാണ് ദയിത.

ദാരുശില്പംപോലെ സുന്ദരമായ ശരീരമുള്ളവളാണ് ദാരാ.

പ്രഥമസ്ഥാനം ഭർത്താവിന് നൽകുന്നവളാണ് ദ്വിതീയ.

പുരുഷനെ പുത്രപ്രാപ്തിയി

ലേയ്ക്കു നയിക്കുന്നവളാണ് ജായാ.

ദ്രവശീലയായി സ്ഥിതിചെയ്യുന്നവളാണ് നാരി.

യോഗ്യതയുള്ള യുവതിയാണ് യോഷിതാ.

മഹിപോലെ മഹത്ത്വമുള്ള മനസ്സുള്ളവളാണ് മഹിള.

അഭിമാനത്തോടുകൂടി സ്ഥിതിചെയ്യുന്നവളാണ് മാനിനി.

പ്രണയത്തോടുകൂടി സ്ഥിതിചെയ്യുന്നവളാണ് കാമുകി.

### ശ്രുതി 44

### സഹധർമ്മിണികൾ

വധു, ഭാര്യ, സീമന്തിനി, ഗർഭിണി, പ്രസൂതിക, പാലുഷി, ഗൃഹിണി, പാണിഗൃഹീതി, വാമ, സഹധർമ്മിണി എന്നിവരാണ് പത്ത് സഹധർമ്മിണികൾ.

വിവാഹനിശ്ചയം ചെയ്ത പെൺകുട്ടിയാണ് വധു.

ഭർത്താവിനാൽ ഭരിക്കപ്പെടുന്നവളാണ് ഭാര്യ.

സീമന്തരേഖയുള്ളവളാണ് സീമന്തിനി.

ഗർഭസ്ഥശിശുവിനെ വഹിക്കുന്നവളാണ് ഗർഭിണി.

പ്രസവിച്ച സത്രീയാണ് പ്രസൂതിക.

പാലിന്റെ നിറംപോലെ അഴകുള്ളവളാണ് പാലുഷി.

ഗൃഹത്തെ പരിപാലിക്കുന്നവളാണ് ഗൃഹിണി.

പുരുഷന്റെ കരങ്ങളിൽ പിടിച്ച് നടക്കുന്നവളാണ് പാണിഗൃഹീതി.

പുരുഷന്റെ വാമഭാഗത്ത് സ്ഥിതിചെയ്യുന്നവളാണ് വാമ.

പൗരോഹിത്യകർമ്മത്തിൽ സഹധർമ്മമനുഷ്ഠിക്കുന്നവളാണ് സഹധർമ്മിണി.

### ശ്രുതി 45

### ഭ്രൂണവിജ്ഞാനം

ആഗമനകാലം, സഫലകാലം, സുരക്ഷിതകാലം, ഗർഭകാലം, ആർത്തവകാലം രജസ്വലകാലം എന്നിവയാണ് സ്ത്രീശരീരത്തിൽ സ്ഥിതിചെയ്യുന്ന ഋതുചക്രം.

അണ്ഡവിസർജ്ജനം ആഗമനകാലവും, അണ്ഡവിസർജ്ജനത്തിനുശേഷമുള്ള രണ്ട് ദിവസം സഫലകാലവും, സഫലകാലം കഴിഞ്ഞുള്ള ഒൻപത് ദിവസം സുരക്ഷിതകാലവും, ആർത്തവത്തിനുമുമ്പുള്ള മൂന്ന് ദിവസം ഗർഭകാലവും, ആർത്തവാരംഭം ആർത്തവകാലവും, ആർത്തവാരംഭത്തിനു ശേഷമുള്ള നാല് ദിവസങ്ങൾ രജസ്വലകാലവും, ആർത്തവം നിന്നതിനുശേഷമുള്ള എട്ട് ദിവസം സുരക്ഷിതകാലവും, അണ്ഡവിസർജ്ജനത്തിനുമുമ്പുള്ള രണ്ട് ദിവസം

സഫലകാലവുമാണ്.

പൗർണ്ണമി ആഗമനകാലത്തിന്റെയും; പ്രഥമയും ദ്വിതീയയും സഫലകാലത്തിന്റെയും; തൃതീയ മുതൽ ഏകാദശിവരെ സുരക്ഷിതകാലത്തിന്റെയും, ദ്വാദശി മുതൽ ചതുർദ്ദശിവരെ ഗർഭകാലത്തിന്റെയും, അമാവാസി ആർത്തവകാലത്തിന്റെയും, അമാവാസി കഴിഞ്ഞുള്ള പ്രഥമ മുതൽ ചതുർത്ഥിവരെ രജസ്വലകാലത്തിന്റെയും, പഞ്ചമി മുതൽ ദ്വാദശിവരെ സുരക്ഷിതകാലത്തിന്റെയും, ത്രയോദശിയും ചതുർദ്ദശിയും സഫലകാലത്തിന്റെയും പ്രതീകമായി സ്ഥിതിചെയ്യുന്നു.

സ്ത്രീ എന്ന ഋതുനായിക പുരുഷൻ എന്ന ഋതുനായകനോടുകൂടി ഋതുചര്യ എന്ന ഋതുചക്രത്തോടും, ദിനചര്യ എന്ന സാമാന്യഋതുവോടും, വസന്തം എന്ന ആഗമനകാലത്തോടും, ശരത്ത് എന്ന സഫലകാലത്തോടും, ശിശിരം എന്ന സുരക്ഷിതകാലത്തോടും, ഹേമന്തം എന്ന ഗർഭകാലത്തോടും, ഗ്രീഷ്മം എന്ന രജസ്വലകാലത്തോടും, വർഷം എന്ന ആർത്തവകാലത്തോടും കൂടി സ്ഥിതിചെയ്യുന്നു.

ആത്മാവ് എന്ന തലയോടും, ബുദ്ധി എന്ന ഉടലോടും, അഹങ്കാരം എന്ന വാലോടും കൂടി പുരുഷബീജം സ്ഥിതിചെയ്യുന്നു.

അണ്ഡാശയങ്ങളിൽനിന്ന് ശരീരത്തിന്റെ പ്രതീകമായ അണ്ഡം ഉല്പാദിപ്പിക്കപ്പെടുന്നു.

പുരുഷലിംഗത്തിലെ വൃഷണം എന്ന ബീജകോശങ്ങളിൽ പിതൃ അറകളും, മാതൃ അറകളും സ്ഥിതിചെയ്യുന്നു.

പിതൃ അറകളിൽനിന്ന് ചെറിയ ബീജാണുവും, മാതൃ അറകളിൽനിന്ന് വലിയ ബീജാണുവും ഉദ്ഭവിക്കുന്നു.

പുരുഷനിലെ ചെറിയ ബീജാണുവും, സ്ത്രീബീജമായ അണ്ഡവും സംയോജിച്ച് പുരുഷപ്രജയും; പുരുഷനിലെ വലിയ ബീജാണുവും, സ്ത്രീബീജമായ അണ്ഡവും സംയോജിച്ച് സ്ത്രീപ്രജയും ആവിർഭവിക്കുന്നു.

പുരുഷബീജത്തിലെ ചെറിയ ബീജാണു പുരുഷതത്ത്വവും, വലിയ ബീജാണു സ്ത്രീതത്ത്വവുമാണ്.

# 4
# വേദശാസ്ത്രം

### ശ്രുതി 46

### ദൈവസത്വ

ദൈവസത്വ ദിവ്യഗുണങ്ങളായും, സത്ത്വം, രജസ്സ്, പ്രീതി, തമസ്സ് എന്നിവ ചതുർഗുണങ്ങളായും സ്ഥിതിചെയ്യുന്നു.

ദൈവസത്വ എന്ന ദിവ്യഗുണങ്ങൾ ചതുർഗുണങ്ങളായ സത്ത്വം എന്ന ശിരസ്സോടും, രജസ്സ് എന്ന ബാഹുക്കളോടും, പ്രീതി എന്ന തുടകളോടും, തമസ്സ് എന്ന പാദങ്ങളോടും കൂടി സ്ഥിതിചെയ്യുന്നു.

ദൈവസത്വ എന്ന ആത്മാവ് ബുദ്ധി എന്ന സത്ത്വത്തോടും, മനസ്സ് എന്ന രജസ്സോടും, ചിത്തം എന്ന പ്രീതിയോടും, അഹങ്കാരം എന്ന തമസ്സോടും കൂടി സ്ഥിതിചെയ്യുന്നു.

ആത്മാവ് എന്ന ഗുണാതീതൻ ശരീരം എന്ന ഗുണവാനിൽ സ്ഥിതിചെയ്യുന്നു.

ഗുരു, ഗ്രന്ഥം, ഗീർ, ഗമനം, ഗതി, ഗുണങ്ങൾ, ഗുണാതീതൻ എന്നിവയാണ് സപ്തഗകാരങ്ങൾ.

ഗുണാതീതൻ എന്ന ദൈവത്തോടും, ഗുണങ്ങൾ എന്ന ദിവ്യഗുണങ്ങളോടും, ഗതി എന്ന ദീക്ഷയോടും, ഗമനം എന്ന ദൗത്യത്തോടും, ഗീർ എന്ന ദൂതോടും, ഗ്രന്ഥം എന്ന ദിവ്യഗ്രന്ഥത്തോടും, ഗുരു എന്ന ദീക്ഷിതാവോടും കൂടി ഗുണവാൻ എന്ന ദീക്ഷിതൻ സ്ഥിതിചെയ്യുന്നു.

### ശ്രുതി 47

### ചതുർഗുണങ്ങൾ

സത്ത്വം, രജസ്സ്, പ്രീതി, തമസ്സ് എന്നിവയാണ് ചതുർഗുണങ്ങൾ.

സ്ഫടികത്തിന്റെ പ്രകാശം പോലെയാണ് സത്ത്വഗുണം.

അഗ്നിയുടെ പ്രകാശംപോലെയാണ് രജോഗുണം.

സ്വർണ്ണത്തിന്റെ സ്വർണ്ണിമ നിറംപോലെയാണ് പ്രീതിഗുണം.

കരിയുടെ കറുപ്പുനിറം പോലെയാണ് തമോഗുണം.

തമസ്സ്തന്നെയാണ് പ്രീതിയും, രജസ്സും, സത്ത്വഗുണവുമായിത്തീരുന്നത്.

കരിക്കട്ട തന്നെയാണ് കനലായി ജ്വലിക്കുന്നത്.

കരിക്കട്ട തന്നെയാണ് വജ്രമായിത്തീരുന്നത്.

തമസ്സ് എന്ന അയനിയിൽ നിന്ന് രജസ്സ് എന്ന അയനികടയലിലൂടെ പ്രീതി എന്ന തീപ്പൊരിയും സത്ത്വം എന്ന പ്രകാശവും ഉണ്ടാവുന്നു.

തമസ്സ് എന്ന മഞ്ഞുകട്ട രജസ്സ് എന്ന ചൂടും തണുപ്പുംകൊണ്ട് പ്രീതി എന്ന വെള്ളമായും, സത്ത്വം എന്ന നീരാവിയായും മാറുന്നു.

തമസ്സ് എന്ന തൈരു കടയുമ്പോൾ പ്രീതി എന്ന മോരും, രജസ്സ് എന്ന വെണ്ണയും, സത്ത്വം എന്ന നെയ്യും ലഭിക്കുന്നു.

രജസ്സ് എന്ന പാലു പുളിക്കുമ്പോൾ പ്രീതി എന്ന മോരും, തമസ്സ് എന്ന തൈരും ലഭിക്കുന്നു.

പ്രീതി എന്ന പാലു കടയുമ്പോൾ രജസ്സ് എന്ന വെണ്ണയും, സത്ത്വം എന്ന നെയ്യും ലഭിക്കുന്നു.

തമസ്സ് എന്ന കൽവിളക്കിൽ പ്രീതി എന്ന എണ്ണയൊഴിച്ച് രജസ്സ് എന്ന കൈത്തിരിയിൽ സത്ത്വം എന്ന ദീപം തെളിയിക്കുന്നു.

സത്ത്വം വെളുത്തവസ്ത്രവും, രജസ്സ് ചുവപ്പുവസ്ത്രവും, പ്രീതി കസവുവസ്ത്രവും, തമസ്സ് കറുത്തവസ്ത്രവും ധരിച്ചുകൊണ്ട് പ്രകൃതി എന്ന മണ്ഡപത്തിൽ സ്ഥിതിചെയ്യുന്നു.

സത്ത്വം എന്ന അരയന്നം പരിശുദ്ധിയുടെ പ്രതീകമായി സ്ഥിതിചെയ്യുന്നു.

രജസ്സ് എന്ന പരുന്ത് ഉയരങ്ങളിലേയ്ക്ക് പറക്കുന്നു.

പ്രീതി എന്ന കുരുവി തേൻ കുടിക്കുന്നു.

തമസ്സ് എന്ന കാക്ക ഭൂമിയെ ശുദ്ധീകരിക്കുന്നു.

സത്ത്വം എന്ന പകലിൽ പ്രീതി എന്ന സന്ധ്യയും, രജസ്സ് എന്ന ഉഷസ്സും, തമസ്സ് എന്ന രാത്രിയും സ്ഥിതിചെയ്യുന്നതാണ് ദൈവദിനം.

തമസ്സ് എന്ന രാത്രിയിൽ രജസ്സ് എന്ന ഉഷസ്സും, പ്രീതി എന്ന സന്ധ്യയും, സത്ത്വം എന്ന പകലും, സ്ഥിതിചെയ്യുന്നതാണ് ദൈവരാത്രി.

സത്ത്വഗുണം സത്യമാർഗ്ഗവും, രജോഗുണം ധർമ്മമാർഗ്ഗവും, പ്രീതിഗുണം അർത്ഥമാർഗ്ഗവും, തമോഗുണം കാമമാർഗ്ഗവു

മാണ്.

സത്ത്വഗുണം വെളുപ്പുനിറത്തോടും, രജോഗുണം ചെമപ്പുനിറത്തോടും, പ്രീതിഗുണം മഞ്ഞനിറത്തോടും, തമോഗുണം കറുപ്പുനിറത്തോടും കൂടിയുള്ള പൂവുകളെപ്പോലെ സ്ഥിതിചെയ്യുന്നു.

ശ്രുതി 48

ജീവൻ

ജീവൻ എന്ന ദൈവസത്വമൻ ശരീരം എന്ന രഥത്തിൽ സത്ത്വരജോതമോപ്രീതിഗുണങ്ങളെന്ന കുതിരകളെ കർതൃത്വം ഏല്പിച്ചിട്ട് സാക്ഷിയായി സ്ഥിതിചെയ്യുന്നു.

നിത്യജീവൻ ദൈവസത്വമനും, മുക്തജീവൻ സാത്ത്വികനും, മുമുക്ഷുജീവൻ രാജസനും, ബദ്ധജീവൻ താമസപ്രീതിഗുണന്മാരുമാണ്.

ജീവൻ എന്ന യജമാനൻ ശരീരമെന്ന തന്റെ രഥത്തിലിരുന്ന് ധർമ്മം എന്ന സാരഥിയെക്കൊണ്ട് അർത്ഥം എന്ന കടിഞ്ഞാൺ വലിപ്പിച്ച് കാമമെന്ന കുതിരകളെ നിയന്ത്രിച്ച് മോക്ഷമെന്ന പാതയിലൂടെ സത്യമെന്ന കൊടിക്കൂറ പാറിപ്പിച്ചുകൊണ്ട് തന്റെ ലക്ഷ്യസ്ഥാനമായ ദൈവം എന്ന പരംപൊരുളിൽ എത്തിച്ചേരുന്നു.

ജീവൻ എന്ന യജമാനൻ ശരീരമെന്ന വനത്തിലൂടെ സത്യം എന്നു പേരുള്ള വെളുത്ത കുതിരപ്പുറത്തിരുന്ന് ധർമ്മം എന്ന ഇരുവായ്ത്തലയുള്ള വാൾകൊണ്ട് അധർമ്മം എന്ന ഹിംസ്രജന്തുക്കളെ വിരട്ടിയോടിച്ച് കാമം എന്ന കുളമ്പടികളോടുകൂടി അർത്ഥം എന്ന നിധി അന്വേഷിച്ച് മോക്ഷം എന്ന രഹസ്യപാതയിലൂടെ സഞ്ചരിച്ചുകൊണ്ടിരിക്കുന്നു.

ജീവൻ എന്ന കാളവണ്ടിക്കാരൻ യോഗം എന്ന തന്റെ കാളവണ്ടിയുടെ കർമ്മം എന്ന നുകത്തിൽ ഭക്തിയും, ജ്ഞാനവുമെന്ന രണ്ടു കാളകളെ യോജിപ്പിച്ചുകൊണ്ട് ജീവിതം എന്ന ചുമടുമായി മോക്ഷം എന്ന പാതയിലൂടെ ധ്യാനം എന്ന നിദ്രയിൽ ലയിച്ചുകൊണ്ട് ഗുണം എന്ന ലക്ഷ്യത്തിലേക്ക് ശ്രദ്ധ എന്ന വിശ്വാസത്തോടുകൂടി സഞ്ചരിച്ചുകൊണ്ടിരിക്കുന്നു.

ജീവൻ എന്ന സ്വർണ്ണപ്പണിക്കാരൻ അഹം എന്ന അസംസ്കൃതവസ്തുവിനെ പ്രാണൻ എന്ന അഗ്നികൊണ്ട് സ്ഫുടം ചെയ്ത് ആത്മാവ് എന്ന സ്വർണ്ണാഭരണമാക്കിമാറ്റുന്നു.

ജീവൻ എന്ന പൂക്കച്ചവടക്കാരൻ തന്റെ ഗുണഗണങ്ങൾ എന്ന പൂക്കൂട കുലുക്കിനോക്കി മുകളിലത്തെ പൂവുകളുടെ അടിസ്ഥാനത്തിൽ പൂവുകളുടെ ഗുണനി

ലവാരം മനസ്സിലാക്കി സ്വജീവന്റെ വില നിശ്ചയിക്കുന്നു.

ജീവൻ എന്ന തോണിക്കാരൻ ശരീരം എന്ന തോണിയിലിരുന്ന് ജീവിതം എന്ന നദിയിലൂടെ ഇക്കരെനിന്ന് അക്കരേയ്ക്ക് തുഴഞ്ഞുകൊണ്ടിരിക്കുന്നു.

അക്കരെയുള്ള ദൈവികസമ്പത്തിനെ ഇക്കരെ എത്തിക്കുന്നതാണ് ജീവിതം.

ഇക്കരെയുള്ള സമ്പത്തിനെ ദൈവികസമ്പത്താക്കി മാറ്റി അക്കരെ എത്തിക്കുന്നതാണ് നിത്യജീവിതം.

ഇക്കരെയുള്ള കർമ്മംകൊണ്ട് അക്കരെയുള്ള ലക്ഷ്യം നേടുന്നതാണ് നിത്യജീവിതം.

ഇക്കരെയുള്ള കർമ്മങ്ങൾ ചെയ്യുന്നവൻ ഇക്കരെയുള്ള ജീവിതവും അക്കരെയുള്ള നിത്യജീവിതവും കൈവരിക്കുന്നു.

ശ്രുതി 49

തത്ത്വത്രയങ്ങൾ

ദൈവകണം, ദൈവസൂത്രം, ദൈവഭൂതം എന്നിവയാണ് തത്ത്വത്രയങ്ങൾ.

ദൈവകണം ദൈവസാമ്രാജ്യത്തിന്റെയും, ദൈവസൂത്രം സ്വർഗ്ഗത്തിന്റെയും, ദൈവഭൂതം പ്രപഞ്ചത്തിന്റെയും പ്രതീകമായി സ്ഥിതിചെയ്യുന്നു.

ദൈവകണം സൃഷ്ടികർത്താവും, ദൈവസൂത്രം സൃഷ്ടികർമ്മവും, ദൈവഭൂതം സൃഷ്ടിയുമാണ്.

ദൈവകണം ഈശ്വരനും, ദൈവസൂത്രം ചിത്തും, ദൈവഭൂതം അചിത്തുമാണ്.

ദൈവകണം അദൃശ്യദ്രവ്യവും, ദൈവസൂത്രം അദൃശ്യഊർജ്ജവും, ദൈവഭൂതം അദൃശ്യജീവനുമാണ്.

ദൈവകണം ഗുരുത്വത്തിന്റെയും, ദൈവസൂത്രം പുത്രത്വശിഷ്യത്വങ്ങളുടെയും ദൈവഭൂതം പിതൃത്വത്തിന്റെയും, പ്രതീകമായി നിലകൊള്ളുന്നു.

ദൈവകണം വേദവാക്കും, ദൈവസൂത്രം വേദവചനവും, ദൈവഭൂതം വേദവാക്യവുമാണ്.

ദൈവകണത്തിന്റെ പ്രതീകമായി വേദഗ്രന്ഥവും, ദൈവസൂത്രത്തിന്റെ പ്രതീകമായി വേദസൂത്രവും, ദൈവഭൂതത്തിന്റെ പ്രതീകമായി വേദമന്ദിരവും സ്ഥിതി ചെയ്യുന്നു.

ദിവം, ദ്രാവകം, ദ്രവ്യം എന്നിവയാണ് തത്ത്വത്രയങ്ങൾ.

ദൈവത്തിനു മുമ്പിൽ തെളിയിച്ചുവച്ച മൂന്ന് നിലവിളക്കുപോലെ തത്ത്വത്രയങ്ങൾ സ്ഥിതിചെയ്യുന്നു.

ദിവം വാതകാവസ്ഥയും, ദ്രാവകം ദ്രവാവസ്ഥയും, ദ്രവ്യം ഘനാവസ്ഥയുമാണ്.

ദൈവത്തിൽനിന്നുത്ഭവിച്ച മൂന്നുലോകങ്ങളുടെ പ്രതീകമാണ് തത്ത്വത്രയങ്ങൾ.

ദിവം ദൈവസാമ്രാജ്യത്തിന്റെയും, ദ്രാവകം സ്വർഗ്ഗത്തിന്റെയും, ദ്രവ്യം പ്രപഞ്ചത്തിന്റെയും പ്രതീകമാണ്.

ദിവം വേദവാക്കും, ദ്രാവകം വേദവചനവും, ദ്രവ്യം വേദവാക്യവുമാണ്.

ദിവം പൗരുഷവും, ദ്രാവകം കാമവും, ദ്രവ്യം സ്ത്രീത്വവുമാണ്.

ആത്മാവ് എന്ന ദിവം, മനസ്സ് എന്ന ദ്രാവകത്തോടും, ശരീരം എന്ന ദ്രവ്യത്തോടും കൂടി സ്ഥിതിചെയ്യുന്നു.

ദിവം എന്ന വാതകപ്രകൃതിയായും, ദ്രാവകം എന്ന ജലപ്രകൃതിയായും, ദ്രവ്യം എന്ന ഘന പ്രകൃതിയായും പ്രപഞ്ചം എന്ന മൂലപ്രകൃതി സ്ഥിതിചെയ്യുന്നു.

### ശ്രുതി 50

### പദാർത്ഥത്രയം

അഭാവം, ഭാവം, ഭവം എന്നിവയാണ് പദാർത്ഥത്രയങ്ങൾ.

അഭാവം എന്ന അദൃശ്യപ്രകൃതിയും, ഭാവം എന്ന ശക്തിപ്രകൃതിയും, ഭവം എന്ന ദൃശ്യപ്രകൃതിയും പദാർത്ഥത്രയങ്ങളായി സ്ഥിതിചെയ്യുന്നു.

അഭാവത്തിന്റെ പ്രതീകം വേദഗ്രന്ഥവും, ഭാവത്തിന്റെ പ്രതീകം വേദസൂത്രവും, ഭവത്തിന്റെ പ്രതീകം വേദമന്ദിരവുമാണ്.

അഭാവം ദൈവകണവും, ഭാവം ദൈവസൂത്രവും, ഭവം ദൈവഭൂതവുമാണ്.

അഭാവം ഈശ്വരനും, ഭാവം ചിത്തും, ഭവം അചിത്തുമാണ്.

അഭാവം സത്തും, ഭാവം മിഥ്യയും, ഭവം അസത്തുമാണ്.

അഭാവത്തിനും ഭാവത്തിനും ഭവത്തിനും അതീതമായ അവസ്ഥയാണ് ദൈവം.

നിരാകാരാവസ്ഥ അഭാവവും, ചലനാവസ്ഥ ഭാവവും, സാകാരാവസ്ഥ ഭവവുമാണ്.

ഭവം എന്ന അവസ്ഥയാണ് പ്രഭവം.

ഭാവം എന്ന അവസ്ഥയാണ് സ്ഥിതി.

അഭാവം എന്ന അവസ്ഥയാണ് പ്രളയം.

ദൈവം എന്ന സർവ്വാതീതാവസ്ഥയിൽനിന്ന് അഭാവം എന്ന നിരാകാരാവസ്ഥയും, ഭാവം എന്ന സ്പന്ദനാവസ്ഥയും, ഭവം എന്ന സാകാരാവസ്ഥയും അവിർഭവിച്ചു.

### ശ്രുതി 51

### നാല് ശരീരങ്ങൾ

സ്ഥൂലശരീരം, സൂക്ഷ്മശരീരം, കാരണശരീരം, അശരീരം എ

ന്നിവയാണ് നാല് ശരീരങ്ങൾ.

സ്ഥൂലശരീരം ദൈവഭൂതവും, സൂക്ഷ്മശരീരം ദൈവസൂത്രവും, കാരണശരീരം ദൈവകണവും, അശരീരം ദൈവവുമാണ്.

സ്ഥൂലശരീരം വേദമന്ദിരവും, സൂക്ഷ്മശരീരം വേദസൂത്രവും, കാരണശരീരം വേദഗ്രന്ഥവും, അശരീരം ദൈവവുമാണ്.

സ്ഥൂലശരീരം സ്ഥൂലഭുക്കും, സൂക്ഷ്മശരീരം സൂക്ഷ്മഭുക്കും, കാരണശരീരം ആനന്ദഭുക്കും, അശരീരം ഭോഗരഹിതനുമാണ്.

അശരീരമായ ദൈവം, കാരണശരീരമായ വേദഗ്രന്ഥത്തിലും, സൂക്ഷ്മശരീരമായ വേദസൂത്രത്തിലും, സ്ഥൂലശരീരമായ വേദമന്ദിരത്തിലും സ്ഥിതിചെയ്യുന്നു.

### ശ്രുതി 52

### പഞ്ചഭൂതങ്ങൾ

ആകാശം, വായു, അഗ്നി, ജലം, ഭൂമി എന്നിവയാണ് പഞ്ചഭൂതങ്ങൾ.

ദൈവത്തിന്റെ വിരലുകളുടെ പ്രതീകമായി പഞ്ചഭൂതങ്ങൾ സ്ഥിതിചെയ്യുന്നു.

ആകാശം പെരുവിരലിന്റെയും, വായു ചൂണ്ടുവിരലിന്റെയും, അഗ്നി നടുവിരലിന്റെയും, ജലം മോതിരവിരലിന്റെയും, ഭൂമി ചെറുവിരലിന്റെയും പ്രതീകമായി നിലകൊള്ളുന്നു.

ദൈവം എന്ന അധിഷ്ഠാനം ആകാശം, വായു, അഗ്നി, ജലം, ഭൂമി എന്നിങ്ങനെയുള്ള വാസസ്ഥാനങ്ങളെ താങ്ങിനിർത്തുന്നു.

ആകാശം ഘനീഭവിച്ച് വായുവും, വായു ഘനീഭവിച്ച് അഗ്നിയും, അഗ്നി ഘനീഭവിച്ച് ജലവും, ജലം ഘനീഭവിച്ച് ഭൂമിയും ആവിർഭവിക്കുന്നു.

ആകാശം നാദരൂപത്തിലും, വായു കലാരൂപത്തിലും, അഗ്നി ശക്തിരൂപത്തിലും, ജലം രവരൂപത്തിലും, ഭൂമി ബിന്ദുരൂപത്തിലും സ്ഥിതിചെയ്യുന്നു.

ആകാശം ദൈവസത്വയും, അഗ്നി സത്ത്വവും, വായു രജസ്സും, ജലം പ്രീതിയും, ഭൂമി തമസ്സുമാണ്.

ദൈവം എന്ന സർവ്വാതീതൻ ആകാശം എന്ന സർവ്വജ്ഞാനിയായും, അഗ്നി എന്ന സർവ്വശക്തനായും, വായു എന്ന സർവ്വവ്യാപിയായും, ജലം എന്ന സർവ്വരൂപിയായും, ഭൂമി എന്ന സർവ്വംസഹയായും സ്ഥിതിചെയ്യുന്നു.

ആകാശം എന്ന ഉപസ്ഥത്തോടും, അഗ്നി എന്ന നാക്കോടും, വായു എന്ന കരങ്ങളോടും, ഭൂമി എന്ന പാദത്തോടും, ജലം എന്ന ഗുദത്തോടും കൂടി പ്രപ

ഞ്ചം സ്ഥിതി ചെയ്യുന്നു.

ആകാശം എന്ന ചെവിയോടും, അഗ്നി എന്ന കണ്ണുകളോടും, വായു എന്ന മൂക്കോടും, ജലം എന്ന നാക്കോടും, ഭൂമി എന്ന ത്വക്കോടും കൂടി പ്രപഞ്ചം സ്ഥിതിചെയ്യുന്നു.

ആകാശം എന്ന വചനം അഗ്നി എന്ന ആനന്ദത്തോടും, വായു എന്ന ഗമനത്തോടും, ജലം എന്ന വിസർജ്ജനത്തോടും, ഭൂമി എന്ന ദാനത്തോടും കൂടി സ്ഥിതിചെയ്യുന്നു.

ആകാശം എന്ന അധിഷ്ഠാനത്തിൽ വായു, അഗ്നി, ജലം, ഭൂമി എന്നിങ്ങനെയുള്ള വാസസ്ഥാനങ്ങൾ സ്ഥിതിചെയ്യുന്നു.

വായു എന്ന ശ്വാസത്തോടും, അഗ്നി എന്ന നിശ്വാസത്തോടും, ജലം എന്ന ബഹിർശ്വാസത്തോടും, ഭൂമി എന്ന അന്തർശ്വാസത്തോടുംകൂടി ആകാശം എന്ന യജമാനൻ പ്രപഞ്ചം എന്ന വേദമന്ദിരത്തിൽ സ്ഥിതിചെയ്യുന്നു.

ആകാശം എന്ന ആത്മാവ് അഗ്നി എന്ന ബുദ്ധിയോടും, വായു എന്ന ചിത്തത്തോടും, ജലം എന്ന മനസ്സോടും, ഭൂമി എന്ന ശരീരത്തോടും കൂടി സ്ഥിതിചെയ്യുന്നു.

ആകാശം എന്ന യജമാനൻ വായു എന്ന കുതിരയെ പൂട്ടിയ അഗ്നി എന്ന രഥത്തിൽ ജലം എന്ന കടിഞ്ഞാൺ പിടിച്ചുകൊണ്ട് ഭൂമി എന്ന ലക്ഷ്യത്തിലേയ്ക്ക് സഞ്ചരിച്ചുകൊണ്ടിരിക്കുന്നു.

ഭൂമി എന്ന യജമാനപത്നി വായു എന്ന കുതിരയെ പൂട്ടിയ ജലം എന്ന രഥത്തിൽ അഗ്നി എന്ന കടിഞ്ഞാൺ പിടിച്ചുകൊണ്ട് ആകാശം എന്ന മാർഗ്ഗത്തിലൂടെ സഞ്ചരിച്ചുകൊണ്ടിരിക്കുന്നു.

ആകാശം എന്ന പാലിൽ നിന്ന് ഭൂമി എന്ന തൈരും, ജലം എന്ന മോരും, വായു എന്ന വെണ്ണയും, അഗ്നി എന്ന നെയ്യും ആവിർഭവിക്കുന്നു.

ആകാശം എന്ന മുട്ടത്തോടിനുള്ളിൽ വായു എന്ന വെള്ളക്കരുവും, അഗ്നി എന്ന മഞ്ഞക്കരുവും, ജലം എന്ന പാടയും, ഭൂമി എന്ന ഭ്രൂണവും സ്ഥിതിചെയ്യുന്നു.

ആകാശം എന്ന മേഘക്കുടയുടെ തണലിൽ ഭൂമി എന്ന രഥം അഗ്നി എന്ന കൊടിമരത്തോടും, വായു എന്ന അശ്വത്തോടും കൂടി ജലം എന്ന പുണ്യസ്ഥാനത്തേയ്ക്ക് സഞ്ചരിച്ചുകൊണ്ടിരിക്കുന്നു.

വാനം ആകാശവും, വാതം വായുവും, വഹ്നി അഗ്നിയും, വെള്ളം ജലവും, വസുധ ഭൂമിയുമാണ്.

ഭൂമി എന്ന അസ്തിവാരത്തോ

ടും, ആകാശം എന്ന മേൽക്കൂര യോടും, വായു എന്ന വാതിലു കളോടും, അഗ്നി എന്ന ചിമ്മിനി യോടും, ജലം എന്ന കിണറോ ടും കൂടി പ്രപഞ്ചം എന്ന വീട് സ്ഥിതിചെയ്യുന്നു.

ആകാശം എന്ന മേൽക്കൂരയു ള്ള ഭൂമി എന്ന ഗൃഹം വായു എ ന്ന വാതിലുകളോടും, ജലം എ ന്ന കിണറോടും, അഗ്നി എന്ന ചി മ്മിനിയോടും കൂടി സ്ഥിതി ചെ യ്യുന്നു.

ഭൂമിക എന്ന അസ്തിവാര ത്തോടും, ഭുവനം എന്ന മേൽ ക്കൂരയോടും, ഭുവം എന്ന വാതി ലുകളോടും, ഭുമാവ് എന്ന അടു ക്കളയോടും, ഭുവിസ്സ് എന്ന കി ണറോടും കൂടിയ ഭവനത്തിൽ ഭ ക്തിയോടുകൂടി ദൈവത്തെ ഭജി ച്ചുകൊണ്ട് ഭക്തജനങ്ങൾ സ്ഥി തിചെയ്യുന്നു.

ആകാശം എന്ന ഭുവനവും, വായു എന്ന ഭുവവും, അഗ്നി എ ന്ന ഭൂമാവും, ജലം എന്ന ഭുവി സ്സും, ഭൂമി എന്ന ഭൂമികയും ജീവ ജാലങ്ങളുടെ വാസസ്ഥാനങ്ങളാ യി സ്ഥിതിചെയ്യുന്നു.

ഭൂമി എന്ന യജമാനപത്നി ജലം എന്ന സ്നാനത്തോടും, അ ഗ്നി എന്ന ദീപത്തോടും, വായു എന്ന വേദഘോഷത്തോടും കൂടി ആകാശം എന്ന വേദമന്ദി രത്തിൽ സ്ഥിതിചെയ്യുന്നു.

ആകാശം എന്ന ആഃംകാരം വായു എന്ന അകാരത്തോടും, ഭൂ മി എന്ന ആകാരത്തോടും, ജലം എന്ന അഃകാരത്തോടും, അഗ്നി എന്ന അംകാരത്തോടും കൂടി സ്ഥിതിചെയ്യുന്നു.

ആകാശം എന്ന പുഷ്പവും, വായു എന്ന ധൂപവും, അഗ്നി എ ന്ന ദീപവും, ജലം എന്ന നൈ വേദ്യവും, ഭൂമി എന്ന ഗന്ധവും കൊണ്ട് പ്രപഞ്ചം ദൈവത്തെ സദാസമയവും പൂജിച്ചുകൊണ്ടി രിക്കുന്നു.

### ശ്രുതി 53

### പഞ്ചജനങ്ങൾ

ദൈവസത്വമൻ, സാത്ത്വികൻ, രാജസൻ, പ്രീതിഗുണൻ, താമ സൻ എന്നിവരാണ് പഞ്ചജന ങ്ങൾ.

ദൈവസത്വമൻ ശിഷ്യനും, സാത്ത്വികൻ ശ്രാവകനും, രാജ സൻ ഛാത്രികനും, പ്രീതിഗു ണൻ അദ്ധ്യേതാവും, താമസൻ വിദ്യാർത്ഥിയുമാണ്.

പ്രപിതാമഹൻ, പിതാമഹൻ, പിതാവ്, പുത്രൻ, പൗത്രൻ എ ന്നിവരാണ് പഞ്ചജനങ്ങൾ.

പ്രപിതാമഹൻ ഗുരുവും, പി താമഹൻ ആചാര്യനും, പിതാവ് ആശാനും, പുത്രൻ ഉപാദ്ധ്യായ നും, പൗത്രൻ അദ്ധ്യാപകനുമാ ണ്.

# 5
# വേദസംഹിത

ശ്രുതി 54

ത്രിമൂർത്തികൾ

ആത്മാവ് ആത്മദൈവതമായും, ജീവൻ ജീവദൈവതമായും, പ്രാണൻ പ്രാണദൈവതമായും, കുണ്ഡലിനി ദിവ്യശക്തിയായും, ശരീരം ദിവ്യശരീരമായും സ്ഥിതിചെയ്യുന്നു.

ആത്മാവ് ആകാശമായും, ജീവൻ ജലമായും, പ്രാണൻ വായുവായും, കുണ്ഡലിനി അഗ്നിയായും, ശരീരം ഭൂമിയായും നിലകൊള്ളുന്നു.

ആത്മാവ് എന്ന രാജാവ് ജീവൻ എന്ന മന്ത്രിയോടും, പ്രാണൻ എന്ന സേനാപതിയോടും, കുണ്ഡലിനി എന്ന ഖജനാവോടും കൂടി ശരീരം എന്ന കൊട്ടാരത്തിൽ സ്ഥിതിചെയ്യുന്നു.

ആത്മാവിനെയും, ജീവനെയും, പ്രാണനെയും ശരീരവുമായി ബന്ധിപ്പിച്ചുകൊണ്ട് കുണ്ഡലിനി എന്ന സൂത്രാത്മാവ് ഗർഭഗൃഹത്തിൽ സ്ഥിതിചെയ്യുന്നു.

കുണ്ഡലിനി എന്ന സൂത്രം കൊണ്ട് ആത്മാവ്, ജീവൻ, പ്രാണൻ എന്നിങ്ങനെയുള്ള ത്രിമൂർത്തികൾ എന്ന പശുക്കളെ ശരീരം എന്ന തൊഴുത്തിൽ ബന്ധിച്ചിരിക്കുന്നു.

ആത്മാവ്, ജീവൻ, പ്രാണൻ എന്നി ത്രീമൂർത്തികൾ കുണ്ഡലിനി എന്ന സുവർണ്ണഗർഭമുള്ള ശരീരം എന്ന അറയിൽ സ്ഥിതിചെയ്യുന്നു.

പ്രാണൻ എന്ന പുത്രൻ ജീവൻ എന്ന പിതാവോടും, ആത്മാവ് എന്ന ഗുരുവോടും കൂടി ശരീരം എന്ന കുടുംബകത്തിൽ സ്ഥിതിചെയ്യുന്നു.

ആത്മാവ് എന്ന ഗുരുവും, ജീവൻ എന്ന പിതാവും, പ്രാണൻ എന്ന ശിഷ്യനും ശരീരം എന്ന വേദമന്ദിരത്തിൽ സ്ഥിതിചെയ്യുന്നു.

ദൈവം എന്ന പശുപാലൻ ആത്മാവ് എന്ന ഗോശാലയിൽ

പ്രാണൻ എന്ന പശുക്കുട്ടിയെയും, ജീവൻ എന്ന കറവപ്പശുവിനെയും കുണ്ഡലിനി എന്ന കയറുകൊണ്ട് ശരീരം എന്ന ബന്ധനസ്തംഭത്തിൽ ബന്ധിച്ചിരിക്കുന്നു.

പ്രാണൻ എന്ന പശുക്കുട്ടിയും, ജീവൻ എന്ന കറവപ്പശുവും, ആത്മാവ് എന്ന പശുപാലനും, ശരീരം എന്ന ഗോശാലയിൽ സ്ഥിതിചെയ്യുന്നു.

ദൈവം എന്ന യോഗാരൂഢൻ ആത്മാവ് എന്ന ശിരസ്സോടും, പ്രാണൻ എന്ന ഹൃദയത്തോടും, ജീവൻ എന്ന നാഭിയോടും, കുണ്ഡലിനി എന്ന യോഗശക്തിയോടും കൂടി സർവ്വചരാചരങ്ങളുടെയും ശരീരത്തിൽ സ്ഥിതിചെയ്യുന്നു.

ആത്മാവിന്റെയും, ജീവന്റെയും നിഴൽപോലെ പ്രാണൻ നിലകൊള്ളുന്നു.

പ്രാണൻ ജാഗ്രദവസ്ഥയിലും, ജീവൻ സ്വപ്നാവസ്ഥയിലും, ആത്മാവ് തുരീയാവസ്ഥയിലും കുണ്ഡലിനി സുഷുപ്താവസ്ഥയിലും സ്ഥിതിചെയ്യുന്നു.

മുഖ്യപ്രാണങ്ങൾ ഗുരുക്കന്മാരായും, ഉപപ്രാണങ്ങൾ ശിഷ്യന്മാരായും സ്ഥിതിചെയ്യുന്നു.

പ്രാണനൻ യോഗിയും, അപാനൻ യാജ്ഞികനും, സമാനൻ യതിയും, ഉദാനൻ യശസ്വിയും, വ്യാനൻ യജമാനനും, ദേവദത്തൻ യുക്തനും, ധനഞ്ജയൻ യാത്രികനും, കൃകലൻ യോദ്ധാവും, കൂർമ്മൻ യോഗ്യനും, നാഗൻ യമിയുമാണ്.

### ശ്രുതി 55

### യോഗം

ദൈവത്തിൽ ഏകാഗ്രചിത്തനായി പകലിലും, രാത്രിയിലുമായി മൂന്ന് മിനിറ്റ് മുതൽ നാല്പത്തിയെട്ട് മിനിറ്റ് വരെ ദിവസത്തിൽ രണ്ടുനേരം യോഗവിദ്യ അഭ്യസിക്കണം.

ദൈവം എന്ന രാജാധിരാജൻ ദൈവസാമ്രാജ്യം എന്ന യോഗസ്വരൂപത്തിൽ പതിനാറ് യോഗാംഗങ്ങൾകൊണ്ട് നിർമ്മിതമായ കൊട്ടാരത്തിൽ സ്ഥിതിചെയ്യുന്നു.

യമം, നിയമം, ആസനം, നമസ്കാരം, പ്രാണായാമം, പ്രത്യാഹാരം, ക്രിയ, ബന്ധം, സാധന, സിദ്ധി, മുദ്ര, പ്രണിധാനം, ധാരണ, ധ്യാനം, സമാധി, കൈവല്യം എന്നിവയാണ് പതിനാറ് യോഗാംഗങ്ങൾ.

ദൈവം രാജാധിരാജനായി വാഴുന്ന വേദം എന്ന ദൈവസാമ്രാജ്യത്തിലെ യോഗം എന്ന സിംഹാസനം യമം എന്ന പാദപീഠത്തോടും, നിയമം എന്ന കാലുകളോടും, ആസനം എന്ന ഇരിപ്പിടത്തോടും, നമസ്കാരം എ

ന്ന ഉപചാരത്തോടും, പ്രാണായാമം എന്ന വെഞ്ചാമരത്തോടും, പ്രത്യാഹാരം എന്ന ചെങ്കോലോടും, ക്രിയ എന്ന പ്രജാക്ഷേമത്തോടും, ബന്ധം എന്ന കല്പനയോടും, സാധന എന്ന അധികാരത്തോടും, സിദ്ധി എന്ന ഐശ്വര്യത്തോടും, മുദ്ര എന്ന രാജമോതിരത്തോടും, പ്രണിധാനം എന്ന സമർപ്പണത്തോടും, ധാരണയെന്ന രത്നങ്ങളോടും, ധ്യാനം എന്ന പ്രകാശത്തോടും, സമാധി എന്ന കിരീടത്തോടും കൂടി കൈവല്യം എന്ന പരമപദം പ്രാപിച്ച ജീവനെ സ്വീകരിക്കുവാനായി സച്ചിദാനന്ദസ്വരൂപമായി നിലകൊള്ളുന്നു.

പുരുഷൻ എന്ന യോഗാരൂഢൻ തന്റെ സഹധർമ്മിണിയായ സ്ത്രീ എന്ന യോഗശക്തിയോടുകൂടി കൈവല്യം എന്ന ആത്മാവോടും, സമാധിയെന്ന ബുദ്ധിയോടും, ധ്യാനമെന്ന മനസ്സോടും, ധാരണയെന്ന ചിത്തത്തോടും, പ്രണിധാനം എന്ന അഹങ്കാരത്തോടും, മുദ്ര എന്ന വിവേകത്തോടും, സിദ്ധി എന്ന കണ്ണുകളോടും, സാധന എന്ന നാവോടും, ബന്ധമെന്ന ഉപസ്ഥത്തോടും, ക്രിയയെന്ന നാസികയോടും, പ്രത്യാഹാരം എന്ന ചെവികളോടും, പ്രാണായാമം എന്ന ഹൃദയത്തോടും, നമസ്കാരം എന്ന ശിരസ്സോടും, ആസനം എന്ന പൃഷ്ഠത്തോടും, നിയമങ്ങളെന്ന പാദങ്ങളോടും, യമം എന്ന ബാഹുക്കളോടും കൂടി സ്ഥിതിചെയ്തുകൊണ്ട് സ്ത്രീപുരുഷസംയോഗത്തിലൂടെ പുത്രീപുത്രന്മാരെ സൃഷ്ടിച്ചുകൊണ്ട് ദൈവത്തിൽ ലയിക്കുന്നു.

സമാധി എന്ന രഥത്തിൽ പൂട്ടിയ സാധന എന്ന അശ്വം സിദ്ധി എന്ന വേഗതയോടും, യമം എന്ന കടിഞ്ഞാണോടും, നിയമം എന്ന ശിരസ്സോടും, ആസനം എന്ന മുതുകോടും, നമസ്കാരം എന്ന കാലുകളോടും, പ്രാണായാമം എന്ന കുതിപ്പോടും, പ്രത്യാഹാരം എന്ന ഉദരത്തോടും, ക്രിയ എന്ന ശബ്ദത്തോടും, ബന്ധം എന്ന ലാടത്തോടും, മുദ്ര എന്ന മുഖപ്പട്ടയോടും, പ്രണിധാനം എന്ന കണ്ണുകളോടും, ധാരണ എന്ന വാരിയെല്ലുകളോടും, ധ്യാനം എന്ന മാറിടത്തോടും കൂടി യോഗാരൂഢനായ യജമാനനെ കൈവല്യം എന്ന ലക്ഷ്യസ്ഥാനത്തിലെത്തിക്കുന്നു.

യോഗാരൂഢൻ എന്ന പുരുഷൻ തന്റെ സഹധർമ്മിണിയായ യോഗശക്തി എന്ന സ്ത്രീയോടുകൂടി യമം എന്ന കൈകളോടും, നിയമം എന്ന കാലുകളോടും, ആസനമെന്ന ശരീരത്തോടും, നമസ്കാരമെന്ന ഇ

ന്ദ്രിയങ്ങളോടും, പ്രാണായാമം എന്ന ശ്വാസനിശ്വാസത്തോടും, പ്രത്യാഹാരമെന്ന അവധാരണത്തോടും, ക്രിയ എന്ന സംസ്കാരത്തോടും, ബന്ധം എന്ന സംയമനത്തോടും, സാധനയെന്ന അഹങ്കാരത്തോടും, സിദ്ധിയെന്ന അഭിമാനത്തോടും, മുദ്ര എന്ന വിവേകത്തോടും, പ്രണിധാനം എന്ന നിശ്ചയത്തോടും, ധാരണയെന്ന മനസ്സോടും, ധ്യാനമെന്ന ബുദ്ധിയോടും, സമാധിയെന്ന ചിത്തത്തോടും, ആധാര ചക്രങ്ങൾ എന്ന വേദവിഭാഗങ്ങളോടും കൂടി സച്ചിദാനന്ദസ്വരൂപനായ ദൈവവുമായി ഐക്യം പ്രാപിച്ച് കൈവല്യം എന്ന പരമപദത്തിൽ സ്ഥിതിചെയ്യുന്നു.

## ശ്രുതി 56

### യമം

ആസ്തിക്യം, ആർജ്ജവം, അഹിംസ, അസ്തേയം, അപരിഗ്രഹം എന്നിവയാണ് യമങ്ങൾ.

ദൈവവിശ്വാസമാണ് ആസ്തിക്യം.

ഋജുസ്വഭാവമാണ് ആർജ്ജവം.

ജീവജാലങ്ങളെ ഉപദ്രവിക്കാതിരിക്കുന്നതാണ് അഹിംസ.

അന്യരുടെ വസ്തുവകകൾ മോഷ്ടിക്കാതിരിക്കുന്നതാണ് അസ്തേയം.

വ്യഭിചരിക്കാതിരിക്കുന്നതാണ് അപരിഗ്രഹം.

ആസ്തിക്യം എന്ന ആത്മാവിനുള്ളിൽ ദൈവം സ്ഥിതിചെയ്യുന്നു.

ആർജ്ജവം എന്ന ശിരസ്സുകൊണ്ട് ചിന്തയും, വാക്കും, പ്രവൃത്തിയും നിയന്ത്രിക്കണം.

അഹിംസ എന്ന ഹൃദയം കൊണ്ട് പരസ്പരം സ്നേഹിക്കണം.

അസ്തേയം എന്ന കൈകൾ കൊണ്ട് ഔദാര്യങ്ങൾ ചെയ്യണം.

അപരിഗ്രഹം എന്ന ശരീരം കൊണ്ട് സഹധർമ്മമാചരിയ്ക്കണം.

ആർജ്ജവം എന്ന കുതിരയെ പൂട്ടിയ അസ്തേയം എന്ന രഥത്തിൽ അഹിംസ എന്ന സാരഥിയോടു കൂടി അപരിഗ്രഹം എന്ന പാതയിലൂടെ ആസ്തിക്യം എന്ന ലക്ഷ്യത്തിലേക്ക് യമി എന്ന ആത്മാവ് സഞ്ചരിച്ചുകൊണ്ടിരിക്കുന്നു.

## ശ്രുതി 57

### നിയമം

സത്യം, സന്തോഷം, സൗച്യം, സിദ്ധാന്തവാക്യശ്രവണം, സ്വാദ്ധ്യായം എന്നിവയാണ് നിയമങ്ങൾ.

സത്യം അറിയുകയും, പറയുകയും, അനുസരിക്കുകയും ചെ

യ്യുന്നതാണ് സത്യം.

സംതൃപ്തനായി സ്ഥിതിചെയ്യുന്നതാണ് സന്തോഷം.

മാനസ്സികവും, ശാരീരികവുമായ ശുചിത്വമാണ് സൗച്യം.

മാതാപിതാഗുരുമുഖങ്ങളിൽ നിന്ന് വേദം ശ്രവിക്കുന്നതാണ് സിദ്ധാന്തവാക്യശ്രവണം.

സ്വബുദ്ധികൊണ്ട് വേദാദ്ധ്യായനം ചെയ്യുന്നതാണ് സ്വാദ്ധ്യായം.

സത്യം എന്ന നാവ് വേദമന്ത്രങ്ങൾ ഉച്ചരിക്കുന്നു.

സന്തോഷം എന്ന മനസ്സ് സംതൃപ്തിയാൽ നിറയുന്നു.

സൗച്യം എന്ന ശരീരം വിശുദ്ധി കൈവരിക്കുന്നു.

സിദ്ധാന്തവാക്യശ്രവണം എന്ന ചെവികളിലൂടെ വേദവാക്യങ്ങൾ ശ്രവിക്കുന്നു.

സ്വാദ്ധ്യായം എന്ന ചക്ഷുസ്സ് വേദഗ്രന്ഥം പരായണം ചെയ്യുന്നു.

സത്യം എന്ന ലക്ഷ്യത്തിലേക്ക് സന്തോഷം എന്ന രഥത്തിൽ സൗച്യം എന്ന അശ്വങ്ങളെ പൂട്ടിയ സിദ്ധാന്തവാക്യശ്രവണം എന്ന പാതയിലൂടെ സ്വാദ്ധ്യായം എന്ന സാരഥിയോടു കൂടി നിയമി എന്ന ജീവൻ സഞ്ചരിച്ചുകൊണ്ടിരിക്കുന്നു.

സദാചാരത്തിന്റെ വലതു കണ്ണാണ് യമം.

ഇടതു കണ്ണാണ് നിയമം.

യമനിയമങ്ങൾ എന്ന കണ്ണുകൾകൊണ്ട് സർവ്വലോകങ്ങളെയും ദർശിക്കുന്നതാണ് സദാചാരം.

സത്യം എന്ന ആത്മാവോടും, സന്തോഷം എന്ന മനസ്സോടും, സൗച്യം എന്ന അഭിമാനത്തോടും, സിദ്ധാന്തവാക്യശ്രവണം എന്ന സങ്കൽപത്തോടും, സ്വാദ്ധ്യായം എന്ന അവധാരണത്തോടും, ആസ്തിക്യം എന്ന ബുദ്ധിയോടും, അഹിംസയെന്ന സംസ്കാരത്തോടും, അസ്തേയം എന്ന അഹങ്കാരത്തോടും, അപരിഗ്രഹം എന്ന നിശ്ചയത്തോടും, ആർജ്ജവം എന്ന ചിത്തത്തോടും, യമമെന്ന വിവേകത്തോടും, നിയമമെന്ന സദാചാരത്തോടും കൂടി യമനിയമം എന്ന യജമാനൻ യോഗാസനത്തിൽ സ്ഥിതിചെയ്യുന്നു.

ആസ്തിക്യം എന്ന മസ്തകത്തോടും, അഹിംസ എന്ന കൊമ്പുകളോടും, അസ്തേയം എന്ന വാലോടും, അപരിഗ്രഹം എന്ന ഇന്ദ്രിയങ്ങളോടും, ആർജ്ജവം എന്ന പിണ്ഡത്തോടും, സത്യം എന്ന കണ്ണുകളോടും, സന്തോഷം എന്ന ചിന്നംവിളിയോടും, സൗച്യം എന്ന തുമ്പിക്കയ്യോടും, സിദ്ധാന്തവാക്യശ്രവണം എന്ന ചെവികളോടും, സ്വാദ്ധ്യായം എ

ന്ന കാലുകളോടും, യമം എന്ന മുത്തുക്കുടയോടും, നിയമം എന്ന നെറ്റിപ്പട്ടത്തോടും കൂടിയ യമനിയമം എന്ന ആനയുടെ പുറത്ത് യോഗാരൂഢൻ എന്ന പാപ്പാൻ സ്ഥിതിചെയ്യുന്നു.

ശ്രുതി 58

ആസനം

ദൈവത്തിൽ ഏകാഗ്രചിത്തനായി സ്ഥിതിചെയ്യുന്നതിനുള്ള നിലകളാണ് ആസനം.

സുഖം, സ്വസ്തികം, അർദ്ധപത്മം, പത്മം, വജ്രം, ഗുപ്തം, ഭദ്രം, വീരം എന്നിവയാണ് എട്ട് ആസനങ്ങൾ.

ശ്രുതി 59

നമസ്കാരം

ദൈവത്തിൽ ഏകാഗ്രചിത്തനായി ഒറ്റസംഖ്യ നമസ്കാരസംഖ്യയായി വരത്തക്കവിധം പകലിലും, രാത്രിയിലുമായി ദിവസത്തിൽ രണ്ടുനേരം നമസ്കരിക്കണം.

പഞ്ചാംഗം, അഷ്ടാംഗം, സാഷ്ടാംഗം, ദണ്ഡം എന്നിവയാണ് നാല് നമസ്കാരങ്ങൾ.

ശ്രുതി 60

പ്രാണായാമം

ദൈവസ്തുതിയാണ് പ്രാണായാമം.

പ്രാണൻ എന്ന യജമാനൻ ആഃംകാരം എന്ന ദൈവപ്രണാദം ഉച്ചരിച്ചുകൊണ്ട് ശ്വാസനിശ്വാസങ്ങളിലൂടെ സഞ്ചരിക്കുന്നതാണ് പ്രാണായാമം.

പൂരകം, രേചകം, അന്തർകുംഭകം, ബഹിർകുംഭകം എന്നിവ ചേരുന്നതാണ് പ്രാണായാമം.

പ്രാണസ്വരൂപം ദൈവംതന്നെയാണ് എന്ന അറിവാണ് പ്രാണായാമം.

ദൈവം എന്ന പ്രാണസ്വരൂപനായ ഗുരു തന്റെ ശിഷ്യരായ ജീവജാലങ്ങളുടെ ഹൃദയത്തിൽ പ്രാണന്റെ രൂപത്തിൽ സ്ഥിതിചെയ്യുന്നു.

ദൈവം അന്തര്യാമിയായി സ്ഥിതിചെയ്തുകൊണ്ട് സർവ്വജീവജാലങ്ങളെയും പ്രാണായാമത്തിലൂടെ ഉപനയിക്കുന്നു.

ദൈവം ജീവജാലങ്ങളുടെ ആത്മാവിനെയും, ജീവനെയും, കുണ്ഡലിനിയെയും, ശരീരത്തെയും ഉപനയിക്കുന്നതാണ് പ്രാണായാമം.

പ്രാണൻ തന്റെ ഇരുകൈപ്പത്തികളും കൂട്ടിച്ചേർത്ത് ദൈവത്തെ തൊഴുന്നതാണ് പ്രാണായാമം.

ദൈവത്തിനു മുമ്പിൽ ദശപ്രാണന്മാരെന്ന പത്തുവിരലുകളുള്ള ശ്വാസനിശ്വാസങ്ങളെന്ന

ഇരുകൈപ്പത്തികളും കൂട്ടിച്ചേർത്ത് തൊഴുന്നതാണ് ദീർഘശ്വസനപ്രാണായാമം.

ആയുർദൈർഘ്യത്തിലേക്ക് നയിക്കുന്നതാണ് ദീർഘശ്വസനപ്രാണായാമം.

ദീർഘശ്വസനത്തിലൂടെ ആയുർദൈർഘ്യം കൈവരിക്കുന്നതാണ് പ്രാണായാമം.

പ്രാണൻ എന്ന നീണ്ട വാലുള്ള കുതിരയുടെ പ്രയാണമാണ് ദീർഘശ്വസനപ്രാണായാമം.

പ്രാണൻ എന്ന അശ്വത്തെ നിയന്ത്രിക്കുന്നതാണ് പ്രാണായാമം.

ജീവനെ ഇഹലോകത്തുനിന്ന് പരലോകത്തിലെത്തിക്കുന്ന ഉപാധിയാണ് പ്രാണായാമം.

പ്രാണായാമം എന്ന വാഹനത്തിൽ കയറിയ ജീവൻ സപ്തലോകങ്ങളും തരണം ചെയ്ത് ദൈവസാമ്രാജ്യത്തിൽ എത്തിച്ചേരുന്നു.

## ശ്രുതി 61

## സിദ്ധികൾ

സർവ്വത്തേയും ചുരുക്കുന്ന അണിമയാണ് യമം.

സർവ്വത്തേയും വലുതാക്കുന്ന മഹിമയാണ് നിയമം.

സകലത്തിന്റെയും കനം കൂട്ടുന്ന ഗരിമയാണ് ആസനം.

സർവ്വത്തേയും നമിക്കുന്ന സംസ്കാരമാണ് നമസ്കാരം.

സകലത്തിന്റെയും കനം കുറയ്ക്കുന്ന ലഘിമയാണ് പ്രാണായാമം.

സർവ്വത്തേയും വശീകരിക്കുന്ന വശിത്വമാണ് പ്രത്യാഹാരം.

സർവ്വകർമ്മങ്ങൾക്കും അധികാരിയാക്കുന്നതാണ് ക്രിയ.

സർവ്വത്തേയും നിയന്ത്രിക്കുന്ന സമചിത്തതയാണ് ബന്ധം.

സർവ്വത്തേയും സാധ്യമാക്കുന്ന അഭ്യാസമാണ് സാധന.

സർവ്വത്തേയും പ്രകാശിപ്പിക്കുന്ന പ്രകാശ്യമാണ് സിദ്ധി.

ദൈവത്തോടുള്ള സംവാദമാണ് മുദ്ര.

ദൈവത്തിൽ സർവ്വവും സമർപ്പിക്കുന്നതാണ് പ്രണിധാനം.

ഇഷ്ടമുള്ളതു കൈവരുത്തുന്ന പ്രകാമ്യമാണ് ധാരണ.

എവിടേയും പ്രവേശിക്കുന്ന പ്രാപ്തിയാണ് ധ്യാനം.

സർവ്വത്തേയും നിയന്ത്രിക്കുന്ന ഈശിത്വമാണ് സമാധി.

ദൈവപ്രാപ്തി കൈവരിക്കുന്നതാണ് കൈവല്യം.

# 6
# വേദാംഗം

### ശ്രുതി 62

#### വേദഗ്രന്ഥം

ദൈവം എന്ന വേദകർത്താവ് ആത്മാവ് എന്ന എഴുത്തോലയിൽ ബുദ്ധി എന്ന എഴുത്താണികൊണ്ട് എഴുതിയ വിജ്ഞാനമാണ് വേദം.

ദൈവം എന്ന അക്ഷരസ്വരൂപൻ കുണ്ഡലിനി എന്ന തൂലികകൊണ്ട് അഗ്നി എന്ന സുവർണ്ണലിപിയാൽ ആധാരചക്രങ്ങൾ എന്ന താളുകളിൽ രേഖപ്പെടുത്തിയ അറിവാണ് വേദം.

ദൈവം എന്ന രചയിതാവ് ഹൃദയസ്പന്ദനം എന്ന തൂലികയാൽ രക്തം എന്ന മഷികൊണ്ട് ഹൃദയം എന്ന താളുകളിൽ രേഖപ്പെടുത്തുന്ന അറിവാണ് വേദം.

ദൈവം തന്റെ ശ്വാസനിശ്വാസം എന്ന എഴുത്താണികൊണ്ട് ശരീരം എന്ന എഴുത്തോലയിൽ എഴുതുന്ന അറിവാണ് വേദം.

### ശ്രുതി 63

#### വേദസൂത്രം

ദൈവത്തെയും, ആത്മാവിനെയും തമ്മിൽ ബന്ധിപ്പിക്കുന്ന യോഗസൂത്രമാണ് വേദസൂത്രം.

ഗുരുവിനെയും ശിഷ്യനെയും പരസ്പരം ബന്ധിപ്പിക്കുന്ന യജ്ഞസൂത്രമാണ് വേദസൂത്രം.

ധർമ്മത്തെയും, ധർമ്മിയെയും പരസ്പരം ബന്ധിപ്പിക്കുന്ന ധർമ്മസൂത്രമാണ് വേദസൂത്രം.

വേദത്തെയും ശിഷ്യനെയും തമ്മിൽ ബന്ധിപ്പിക്കുന്ന പുണ്യസൂത്രമാണ് വേദസൂത്രം.

സ്ത്രീയെയും പുരുഷനെയും തമ്മിൽ ബന്ധിപ്പിക്കുന്ന മംഗല്യസൂത്രമാണ് വേദസൂത്രം.

ദൈവത്തെയും, വേദത്തെയും തമ്മിൽ ബന്ധിപ്പിക്കുന്ന മഹാസൂത്രമാണ് വേദസൂത്രം.

ദൈവത്തെയും ഭക്തനെയും പരസ്പരം ബന്ധിപ്പിക്കുന്ന ജപസൂത്രമാണ് വേദസൂത്രം.

പ്രാചീനവീതം, ഉപവീതം, നിവീതം, പുണ്യവീതം, മംഗളവീതം, മഹാവീതം, ദൈവവീതം എന്നിവയാണ് വേദസൂത്രങ്ങൾ.

പ്രാചീനവീതം യോഗസൂത്രവും, ഉപവീതം യജ്ഞസൂത്രവും, നിവീതം ധർമ്മസൂത്രവും, പുണ്യവീതം രക്ഷാസൂത്രവും, മംഗളവീതം മംഗല്യസൂത്രവും, മഹാവീതം സൂചികാസൂത്രവും, ദൈവവീതം ജപസൂത്രവുമാണ്.

ശരീരത്തിന്റെ ഇടതുഭാഗത്തെ ചുറ്റിക്കൊണ്ട് വലതുതോളിൽ ധരിക്കുന്ന യോഗസൂത്രമാണ് പ്രാചീനവീതം.

ശരീരത്തിന്റെ വലതുഭാഗത്തെ ചുറ്റിക്കൊണ്ട് ഇടതുതോളിൽ ധരിക്കുന്ന യജ്ഞസൂത്രമാണ് ഉപവീതം.

കഴുത്തിൽ മാലപോലെ ധരിക്കുന്ന ധർമ്മസൂത്രമാണ് നിവീതം.

വേദഗ്രന്ഥം പട്ടിൽപൊതിഞ്ഞ് കെട്ടിവയ്ക്കുന്നതിനുള്ള രക്ഷാസൂത്രമാണ് പുണ്യവീതം.

സ്ത്രീയെയും പുരുഷനെയും തമ്മിൽ ബന്ധിപ്പിക്കുന്ന മംഗല്യസൂത്രമാണ് മംഗളവീതം.

വേദഗ്രന്ഥത്തിനുള്ളിൽ സ്ഥിതിചെയ്യുന്ന സൂചികാസൂത്രമാണ് മഹാവീതം.

ദൈവനാമം ജപിക്കുന്നതിനുള്ള ജപസൂത്രമാണ് ദൈവവീതം.

## ശ്രുതി 64

## വേദമന്ദിരം

വേദഗ്രന്ഥം സൂക്ഷിച്ചിരിക്കുന്ന വേദമന്ദിരം ദൈവസാമ്രാജ്യത്തിന്റെ പ്രതീകമാകുന്നു.

വേദഗ്രന്ഥം മാതാവും, വേദസൂത്രം പൊക്കിൾകൊടിയും, വേദമന്ദിരം ഗർഭപാത്രവും, ജീവജാലങ്ങൾ ശിശുക്കളുമാണ്.

വേദമന്ദിരം എന്ന പുഷ്പിച്ചുനില്ക്കുന്ന വൃക്ഷത്തിൽ തൂങ്ങിക്കിടക്കുന്ന തേൻകൂട് ഗുരുവും, മുട്ടകൾ ഗർഭസ്ഥശിശുക്കളും, തേനീച്ചകൾ ശിഷ്യന്മാരും, പുഷ്പങ്ങൾ വിദ്യകളും, മധു വേദവുമാണ്.

വേദമന്ദിരത്തിലെ ഗർഭഗൃഹത്തിന്റെ മദ്ധ്യഭാഗം ദൈവപദവും, ദൈവപദത്തിനുചുറ്റും ഗുരുപദവും ഗുരുപദത്തിനുചുറ്റും ശിഷ്യപദവും, ശിഷ്യപദത്തിനുചുറ്റും മഹാപദവുമാണ്.

ദൈവപദത്തിലെ വേദപീഠത്തിനു മുകളിൽ വേദഗ്രന്ഥവും, ഗുരുപദത്തിൽ ഗുരുവും, ശിഷ്യപദത്തിൽ ശിഷ്യന്മാരും, മഹാപദത്തിൽ ബന്ധുമിത്രാദികളും ഉപവിഷ്ടരാകുന്നു.

ദൈവപദം ശ്രുതിയുടെയും, ഗുരുപദം സൂക്തത്തിന്റെയും, ശിഷ്യപദം മന്ത്രത്തിന്റെയും, മഹാപദം സ്മൃതിയുടെയും പ്രതീകമാണ്.

## ശ്രുതി 65

### വേദസംസത്ത്

സർവ്വജനങ്ങളിലേയ്ക്കും വേദവിജ്ഞാനം പ്രചരിപ്പിക്കുക എന്ന ലക്ഷ്യത്തോടെ പ്രവർത്തിക്കുന്ന വേദവിദ്യാലയമാണ് വേദസംസത്ത്.

സംഘം, സഭ, സംസത്ത്, സത്സംഗം, സദസ്സ്, സംഗമം, സമതി, സമിതി, സമജ്യ, സമാജം എന്നിവയാണ് പത്ത് വേദവിദ്യാഭ്യാസസമ്പ്രദായം.

പത്ത് വേദവിദ്യാഭ്യാസസമ്പ്രദായങ്ങളിലൂടെ വേദാദ്ധ്യായനവും വേദാദ്ധ്യാപനവും നിർവ്വഹിക്കണം.

ദൈവസാക്ഷാത്ക്കാരത്തിലേക്ക് നയിക്കുന്നവയാണ് പത്ത് വിദ്യാഭ്യാസസമ്പ്രദായങ്ങൾ.

സംഘം, സഭ എന്നിവയാണ് വേദസംസ്കാരത്തോടുകൂടിയുള്ള രണ്ട് വേദവിദ്യാഭ്യാസസമ്പ്രദായങ്ങൾ.

ബാലികാബാലന്മാരെ പ്രത്യേകം പ്രത്യേകമായി വിദ്യയഭ്യസിപ്പിക്കുന്നതാണ് സംഘം.

ബാലികാബാലന്മാരെ ഒന്നിച്ചിരുത്തി വിദ്യയഭ്യസിപ്പിക്കുന്നതാണ് സഭ.

വ്യക്തിവികാസത്തിലേയ്ക്ക് നയിക്കുന്നതാണ് സംഘം.

സമഭാവനയിലേയ്ക്ക് നയിക്കുന്നതാണ് സഭ.

വേദമന്ദിരത്തിനുള്ളിൽ വച്ച് സർവ്വജനങ്ങളെയും പങ്കെടുപ്പിച്ചുകൊണ്ടു നടത്തുന്ന വേദസദസ്സാണ് സംസത്ത്.

വീടുകളിൽവച്ചുള്ള വേദസംവാദമാണ് സത്സംഗം.

പൊതുസ്ഥലങ്ങളിൽവച്ചുള്ള പരസ്യമായ വേദപ്രചരണമാണ് സദസ്സ്.

വേദമന്ദിരത്തിൽ എത്തിച്ചേരുന്ന ഏതു വ്യക്തിയെയും വേദം പഠിപ്പിക്കുന്നതാണ് സംഗമം.

പുരുഷന്മാർമാത്രം പങ്കെടുക്കുന്ന വേദാദ്ധ്യായനമാണ് സമതി.

സ്ത്രീജനങ്ങൾ മാത്രം പങ്കെടുക്കുന്ന വേദപഠനമാണ് സമിതി.

സ്ത്രീകളും, പുരുഷന്മാരും പങ്കെടുക്കുന്ന വേദാദ്ധ്യായനമാണ് സമജ്യ.

ആബാലവൃദ്ധം ജനങ്ങളും പങ്കെടുക്കുന്ന വേദാദ്ധ്യായനമാണ് സമാജം.

വേദാദ്ധ്യായനവും, വേദാദ്ധ്യാപനവുമാണ് അധീഷ്ടധർമ്മം.

ആജീവനാന്തവിദ്യാഭ്യാസമാണ് വേദവിദ്യാഭ്യാസം.

ഗർഭസംസ്കാരം മുതൽ അന്ത്യസംസ്കാരം വരെയാണ് വേദവിദ്യാഭ്യാസം.

## ശ്രുതി 66

### അജ്ഞാനം/ജ്ഞാനം

അജ്ഞാനം ദൈവനിന്ദയും, ജ്ഞാനം ദൈവസ്തുതിയുമാണ്.

അജ്ഞാനം പാപത്തിലേയ്ക്കും, ജ്ഞാനം പുണ്യത്തിലേയ്ക്കും നയിക്കുന്നു.

അജ്ഞാനം മൃത്യുവും, ജ്ഞാനം അമൃതവുമാണ്.

ശ്രുതി 67

വേദഗുരു

ഗുരു, ആചാര്യൻ, ആശാൻ, ഉപാദ്ധ്യായൻ, അദ്ധ്യാപകൻ എന്നിവരാണ് അഞ്ച് ഗുരുക്കന്മാർ.

ഗുർവി, ആചാര്യാ, ആശാത്തി, ഉപാദ്ധ്യായാ, അദ്ധ്യാപിക എന്നിവരാണ് അഞ്ച് ഗുർവികൾ.

ഗുരു വേദഗുരുവും, ആചാര്യൻ വേദാചാര്യനും, ആശാൻ വേദാശാനും, ഉപാദ്ധ്യായൻ വേദോപാദ്ധ്യായനും, അദ്ധ്യാപകൻ വേദാദ്ധ്യാപകനുമാണ്.

ഗുരു പരമഗുരുവും, ആചാര്യൻ സർവ്വഗുരുവും, ആശാൻ അന്ത്യഗുരുവും, ഉപാദ്ധ്യായൻ മദ്ധ്യഗുരുവും, അദ്ധ്യാപകൻ ആദിഗുരുവുമാണ്.

ഗുരു സത്ഗുരുവും, ആചാര്യൻ മഹാഗുരുവും, ആശാൻ മുഖ്യഗുരുവും, ഉപാദ്ധ്യായൻ ഉപഗുരുവും, അദ്ധ്യാപകൻ ശ്രീഗുരുവുമാണ്.

ആത്മാവ് എന്ന ഗുരു ബുദ്ധി എന്ന ആചാര്യനോടും, ചിത്തം എന്ന ആശാനോടും, മനസ്സ് എന്ന ഉപാദ്ധ്യായനോടും, ശരീരം എന്ന അദ്ധ്യാപകനോടുംകൂടി സ്ഥിതിചെയ്യുന്നു.

ശ്രുതി 68

വേദശിഷ്യൻ

വിദ്യാർത്ഥി, അദ്ധ്യേതാവ്, ഛാത്രികൻ, ശ്രാവകൻ, ശിഷ്യൻ എന്നിവരാണ് അഞ്ച് ശിഷ്യന്മാർ.

വിദ്യാർത്ഥിനി, അദ്ധ്യായിനി, ഛാത്രിക, ശ്രാവകി, ശിഷ്യ എന്നിവരാണ് അഞ്ച് ശിഷ്യകൾ.

വിദ്യാർത്ഥി വേദവിദ്യാർത്ഥിയും, അദ്ധ്യേതാവ് വേദാദ്ധ്യായിയും, ഛാത്രികൻ വേദഛാത്രികനും, ശ്രാവകൻ വേദശ്രാവകനും, ശിഷ്യൻ വേദശിഷ്യനുമാണ്.

വിദ്യാർത്ഥി ആദിശിഷ്യനും, അദ്ധ്യേതാവ് മദ്ധ്യശിഷ്യനും, ഛാത്രികൻ അന്ത്യശിഷ്യനും, ശ്രാവകൻ സർവ്വശിഷ്യനും, ശിഷ്യൻ പരമശിഷ്യനുമാണ്.

വിദ്യാർത്ഥി ശ്രീശിഷ്യനും, അദ്ധ്യേതാവ് ഉപശിഷ്യനും, ഛാത്രികൻ മുഖ്യശിഷ്യനും, ശ്രാവകൻ മഹാശിഷ്യനും, ശിഷ്യൻ സത്ശിഷ്യനുമാണ്.

വിദ്യാർത്ഥി മന്ദനും, അദ്ധ്യേതാവ് മദ്ധ്യമനും, ഛാത്രികൻ അതിമാത്രനും, ശ്രാവകൻ ഉത്തമനും, ശിഷ്യൻ ഉത്തമോത്തമനുമാണ്.

ആത്മാവ് എന്ന ശിഷ്യൻ ബുദ്ധി എന്ന ശ്രാവകനോടും, ചിത്തം എന്ന ഛാത്രികനോടും, മനസ്സ് എന്ന അദ്ധ്യേതാവോടും, ശരീരം എന്ന വിദ്യാർത്ഥിയോടും കൂടി സ്ഥിതിചെയ്യുന്നു.

ശ്രുതി 69

വേദവിദ്യാഭ്യാസം

പ്രകൃതിപഠനം, വികൃതിപഠനം എന്നിവയാണ് വേദവിദ്യാഭ്യാസം.

മൂന്ന് മണിക്കൂർ ദൈർഘ്യമുള്ള വേദപഠനമാണ് പ്രകൃതിപഠനം.

മൂന്നുമണിക്കൂർ നീണ്ടുനിൽക്കുന്ന വേദാദ്ധ്യായനത്താൽ ശിരസ്സിന്റെ മദ്ധ്യഭാഗത്തുള്ള ദൈവീഗ്രന്ഥിയുടെ പ്രവർത്തനം ഊർജ്ജിതമാകുന്നു.

ദൈവീഗ്രന്ഥി ഊർജ്ജിതമാകുമ്പോൾ ദൈവാനുഭൂതി ഉളവാകുന്നു.

വേദം പൂർണ്ണമായി പഠിക്കുന്നതാണ് പ്രകൃതിപഠനം.

രഹസ്യാത്മകമായ വേദാദ്ധ്യായനമാണ് പ്രകൃതിപഠനം.

നാല്പത്തിയെട്ട് മിനിറ്റ് ദൈർഘ്യമുള്ള വേദപഠനമാണ് വികൃതിപഠനം.

നാല്പത്തിയെട്ട് മിനിറ്റുള്ള വേദാദ്ധ്യായനത്താൽ ശിരസ്സിന്റെ ഇടതുഭാഗത്തുള്ള വിദ്യാഗ്രന്ഥിയുടെ പ്രവർത്തനം ഊർജ്ജിതമാകുന്നു.

വിദ്യാഗ്രന്ഥി ഊർജ്ജിതമാകുമ്പോൾ വേദജ്ഞാനം ആർജ്ജിക്കുവാൻ സാധിക്കുന്നു.

വേദത്തിന്റെ കുറച്ചു ഭാഗങ്ങൾ പഠിക്കുന്നതാണ് വികൃതിപഠനം.

വിനോദങ്ങളിലൂടെയുള്ള വേദാദ്ധ്യായനമാണ് വികൃതിപഠനം.

പരസ്യാത്മകമായ വേദാദ്ധ്യായനമാണ് വികൃതിപഠനം.

പ്രകൃതിപഠനം വേദവിധിയനുസരിച്ചും, വികൃതിപഠനം ഗുരുശിഷ്യന്മാരുടെ സൗകര്യത്തിനനുസരിച്ചും നിർവ്വഹിക്കണം.

ദീക്ഷിതാവ് എന്ന ഗുരുവും, ദീക്ഷിതൻ എന്ന ശിഷ്യനും ദിവ്യഗ്രന്ഥമെന്ന ആത്മാവോടും, ദീക്ഷയെന്ന ബുദ്ധിയോടും, ദക്ഷിണയെന്ന ശരീരത്തോടും കൂടി സ്ഥിതിചെയ്യുന്നു.

ശ്രുതി 70

ദിനചര്യ

ദൈവദിനം എന്ന പ്രഭവത്തോടുകൂടി ചരിക്കുന്നതാണ് ദിനചര്യ.

ലക്ഷ്യാധിഷ്ഠിതമായ കർമ്മങ്ങളാണ് ദിനചര്യ.

ദിനചര്യയിലും ഋതുചര്യയിലുമധിഷ്ഠിതമായ വിദ്യാഭ്യാസമാണ് വേദവിദ്യാഭ്യാസം.

സമാദ്ധ്യായം, അദ്ധ്യായനം, സ്വാദ്ധ്യായം, അനദ്ധ്യായം, നിദി

ദ്ധ്യാസനം, പര്യദ്ധ്യായം എന്നിവയാണ് വേദവിദ്യാഭ്യാസം.

സൂര്യോദയം മുതൽ അടുത്ത ദിവസത്തെ സൂര്യോദയം വരെയാണ് ദിനചര്യ.

അരുണോദയം സമാദ്ധ്യായ കാലവും, പ്രഭാതം അദ്ധ്യായന കാലവും, പൂർവ്വാഹ്നം സ്വാദ്ധ്യായകാലവും, മദ്ധ്യാഹ്നം അനദ്ധ്യായകാലവും, അപരാഹ്നം സ്വാദ്ധ്യായകാലവും, സായാഹ്നം അദ്ധ്യായനകാലവും, സന്ധ്യ നിദിദ്ധ്യാസനകാലവും, രാത്രി പര്യദ്ധ്യായകാലവുമാണ്.

ഗുരുവും ശിഷ്യനും ഐക്യതയോടുകൂടി വേദാദ്ധ്യായനമാരംഭിക്കുന്നതാണ് സമാദ്ധ്യായം.

ഗുരുമുഖത്തുനിന്ന് വേദം പഠിക്കുന്നതാണ് അദ്ധ്യായനം.

സ്വബുദ്ധികൊണ്ട് വേദം പഠിക്കുന്നതാണ് സ്വാദ്ധ്യായം.

വിശ്രമവേളയാണ് അനദ്ധ്യായം.

മനസ്സിലായതിനെ ചിന്തയിലൂടെ സ്വാനുഭവപ്പെടുത്തുന്നതാണ് നിദിദ്ധ്യാസനം.

വേദത്തിന്റെ അർത്ഥത്തെക്കുറിച്ചുള്ള പൂർണ്ണമായ അവബോധമാണ് പര്യദ്ധ്യായം.

ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി, തുരീയം എന്നിവയാണ് ശരീരത്തിൽ സ്ഥിതിചെയ്യുന്ന ദിനരാത്രങ്ങൾ.

ജാഗ്രത്ത് പ്രാണലോകത്തിലുള്ള കർമ്മങ്ങളുടെയും, സുഷുപ്തി ആത്മലോകത്തിലുള്ള കർമ്മളുടെയും, സ്വപ്നം ജീവലോകത്തിലുള്ള കർമ്മങ്ങളുടെയും, തുരീയം അനാമയപദത്തിലുള്ള കർമ്മങ്ങളുടെയും പ്രതീകമാണ്.

ആത്മാവ് എന്ന ദിനചര്യ ശരീരം എന്ന ഋതുചര്യയോടുകൂടി ജാഗ്രത്ത് എന്ന പകലോടും, സ്വപ്നം എന്ന സന്ധ്യയോടും, സുഷുപ്തി എന്ന രാത്രിയോടും, തുരീയം എന്ന ഉഷസ്സോടുംകൂടി സ്ഥിതിചെയ്യുന്നു.

ഉഷസ്സ് എന്ന സത്യവും, പകൽ എന്ന ധർമ്മവും, സന്ധ്യ എന്ന അർത്ഥവും, രാത്രി എന്ന കാമവുമാണ് മോക്ഷം എന്ന ദിനരാത്രങ്ങൾ.

പകൽ എന്ന വരനെ രാത്രി എന്ന വധു സ്വയംവരിക്കുന്നതാണ് ദിനരാത്രം.

പകലും, രാത്രിയും തമ്മിലുള്ള ദാമ്പത്യമാണ് ദിനചര്യ.

ദിനചര്യയനുഷ്ഠിക്കുന്നതിലൂടെ പുരുഷനും, സ്ത്രീയും ലക്ഷ്യപ്രാപ്തി കൈവരിക്കുന്നു.

ദിനചര്യയ്ക്കുള്ളിൽ ഋതുചര്യ സ്ഥിതിചെയ്യുന്നു.

ദിനചര്യ പൗരുഷവും, ഋതുചര്യ സ്ത്രീത്വവുമാണ്.

ദിനചര്യയും, ഋതുചര്യയും ഒരു നാണയത്തിന്റെ രണ്ടുവശങ്ങളെപ്പോലെ നിലകൊള്ളുന്നു.

## ശ്രുതി 71

### ഋതുചര്യ

അമാവാസി മുതൽ പൗർണ്ണമി വരെയുള്ള തിഥികളുടെ പ്രതീകമാണ് ഋതുചക്രം.

ഋതുചക്രമാണ് വേദലത.

വേദവിദ്യാഭ്യാസത്തിന്റെ പ്രതീകമായി വേദലത നിലകൊള്ളുന്നു.

വേദലത ഇടിച്ചുപിഴിഞ്ഞ് നീരെടുക്കുന്നതാണ് വേദവിദ്യാഭ്യാസം.

വേദലത എന്ന തിഥി വിദ്യ എന്ന പതിനഞ്ച് ഇലകളോടും, വേദം എന്ന വള്ളിയോടും, ദൈവം എന്ന കിഴങ്ങോടും കൂടി ആത്മജ്ഞാനം എന്ന സുഖരസം പ്രദാനം ചെയ്തുകൊണ്ട് ആത്മാവ് എന്ന ഉദ്യാനത്തിൽ സ്ഥിതിചെയ്യുന്നു.

വേദലതയിൽ പൗർണ്ണമി മുതൽ അമാവാസി വരെയുള്ള വേദാദ്ധ്യാപനദിവസങ്ങളിൽ ഓരോ ഇല കൊഴിയുകയും; അമാവാസി മുതൽ പൗർണ്ണമിവരെയുള്ള വേദാദ്ധ്യായനദിവസങ്ങളിൽ ഓരോ ഇല വർദ്ധിക്കുകയും ചെയ്യുന്നു.

പൗർണ്ണമിനാൾ പതിനഞ്ച് ഇല തികയുകയും, അമാവാസിനാൾ വള്ളി മാത്രം അവശേഷിക്കുകയും ചെയ്യുന്നു.

പൗർണ്ണമി മുതൽ അമാവാസി കഴിഞ്ഞുള്ള പൗർണ്ണമി വരെയാണ് വേദാഭ്യാസകാലം.

പൗർണ്ണമി സമാദ്ധ്യായകാലവും, പ്രഥമയും ദ്വിതീയയും സ്വാദ്ധ്യായകാലവും, തൃതീയ മുതൽ ഏകാദശിവരെ അദ്ധ്യായനകാലവും, ദ്വാദശി മുതൽ ചതുർദ്ദശിവരെ നിദിദ്ധ്യാസനകാലവും, അമാവാസി പര്യദ്ധ്യായകാലവും, അമാവാസി കഴിഞ്ഞുള്ള പ്രഥമ മുതൽ ചതുർത്ഥിവരെ അനദ്ധ്യായകാലവും, പഞ്ചമി മുതൽ ദ്വാദശിവരെ അദ്ധ്യായനകാലവും, ത്രയോദശിയും ചതുർദ്ദശിയും സ്വാദ്ധ്യായകാലവുമാണ്.

ആഗമനകാലം സമാദ്ധ്യായകാലവും, സഫലകാലം സ്വാദ്ധ്യായകാലവും, സുരക്ഷിതകാലം അദ്ധ്യായനകാലവും, രജസ്വലകാലം അനദ്ധ്യായകാലവും, ഗർഭകാലം നിദിദ്ധ്യാസനകാലവും, ആർത്തവം പര്യദ്ധ്യായകാലവുമാണ്.

സമാദ്ധ്യായത്തിലൂടെ ആരംഭിച്ച് അദ്ധ്യായനം, സ്വാദ്ധ്യായം, അനദ്ധ്യായം, നിദിദ്ധ്യാസനം, പര്യദ്ധ്യായം എന്നിവയിലൂടെ സമാദ്ധ്യായത്തിച്ചേരുന്നതാണ് വേദവിദ്യാഭ്യാസം.

ഗുരുവിന്റെയും ശിഷ്യന്റെയും ഐക്യതയാണ് സമാദ്ധ്യായം.

സമാദ്ധ്യായകാലത്തിൽ വേദവർച്ചസ്സം ഉള്ളവരാക്കണം.

അർത്ഥം അറിഞ്ഞുകൊണ്ട് വേദം പഠിക്കുന്നതാണ് അദ്ധ്യായനം.

അദ്ധ്യായനകാലത്തിൽ വേദവിജ്ഞാനം ഉപദേശിക്കണം.

സ്വയം വേദാദ്ധ്യായനം ചെയ്ത് വേദാർത്ഥം ഗ്രഹിക്കുന്നതാണ് സ്വാദ്ധ്യായം.

സ്വാദ്ധ്യായകാലത്തിൽ വേദജ്ഞാനം ആർജ്ജിക്കുന്നു.

അർത്ഥം അറിയാതെ വേദം ഉച്ചരിക്കുന്നതാണ് അനദ്ധ്യായം.

അനധ്യായകാലത്ത് വേദജിജ്ഞാസ ഉളവാക്കണം.

അർത്ഥം മനനംചെയ്തുകൊണ്ട് സ്വാനുഭമാക്കുന്നതാണ് നിദിദ്ധ്യാസനം.

വേദപഠനത്തിന്റെ പരിപൂർണ്ണതയാണ് പര്യദ്ധ്യായം.

പര്യധ്യായകാലത്തിൽ വേദവിചാരം ഉള്ളവരാക്കണം.

ഗുരു എന്ന വലിയ പൂജ്യവും, ശിഷ്യൻ എന്ന ചെറിയ പൂജ്യവും പൂജനീയങ്ങളാണെന്ന് മനസ്സിലാക്കുന്നതാണ് സമാദ്ധ്യായം.

ഗുരു എന്ന വലിയ പൂജ്യം ശിഷ്യൻ എന്ന ചെറിയ പൂജ്യത്തിന്റെ സമീപത്ത് സ്ഥിതിചെയ്യുന്നതാണ് അദ്ധ്യായനം.

ശിഷ്യൻ എന്ന ചെറിയ പൂജ്യത്തിനുള്ളിൽ ഗുരു എന്ന വലിയ പൂജ്യം സ്ഥിതി ചെയ്യുന്നതാണ് സ്വാദ്ധ്യായം.

ഗുരു എന്ന പൂജ്യവും, ശിഷ്യൻ എന്ന പൂജ്യവും ഒരുപോലെയാണെന്ന് മനസ്സിലാക്കുന്നതാണ് നിദിദ്ധ്യാസനം.

ഗുരു എന്ന വലിയ പൂജ്യവും, ശിഷ്യൻ എന്ന ചെറിയ പൂജ്യവും വെവ്വേറെയായി സ്ഥിതി ചെയ്യുന്നതാണ് അനദ്ധ്യായം.

ശിഷ്യൻ എന്ന ചെറിയ പൂജ്യം ക്രമേണ വളർന്ന് വലുതായി ഗുരു എന്ന വലിയ പൂജ്യമായിത്തീരുന്നതാണ് പര്യദ്ധ്യായം.

ശ്രുതി 72

കീർത്തനം

ദൈവത്തിൽ ഏകാഗ്രഭക്തിയോടുകൂടി പകലിലും, രാത്രിയിലുമായി ദിവസത്തിൽ രണ്ടുനേരം മൂന്ന് മിനിറ്റ് മുതൽ നാല്പത്തിയെട്ട് മിനിറ്റ് വരെ കീർത്തനങ്ങളിലൂടെ ദൈവത്തെ സ്തുതിയ്ക്കണം.

അധിഷ്ഠാനചക്രത്തിൽ ആഃം എന്ന പ്രണാദമന്ത്രം ആലപിയ്ക്കുന്നതാണ് കീർത്തനം.

ആധാരചക്രങ്ങളിൽ സ, രി, ഗ, മ, പ, ധ, നി, സഃ എന്നും; ഹ, ഹഃ, സഃ എന്നും; ഭ, ദ എന്നും ആരോഹണമായും, അവരോഹണമായും ആലപിയ്ക്കുന്നതാണ് കീർത്തനം.

# 7
# വേദായനം

ശ്രുതി 73

ദൈവയാനം

ദൈവസാമ്രാജ്യത്തിലെത്തിച്ചേരുന്നതാണ് ദൈവയാനം.

ദൈവപ്രാപ്തിയാണ് ദൈവയാനം.

ദൈവത്തിന്റെ നിരാകാരരൂപത്തെ ആരാധിക്കുന്നവൻ ദൈവപ്രാപ്തി കൈവരിക്കുന്നു.

ശ്രുതി 74

ദേവയാനം

ദൈവാവതാരങ്ങളെ ആരാധിക്കുന്നതിലൂടെ സ്വർഗ്ഗത്തിലെത്തിച്ചേരുന്നതാണ് ദേവയാനം.

ദേവപ്രാപ്തിയാണ് ദേവയാനം.

ദൈവത്തിന്റെ സാകാരരൂപങ്ങളെ ആരാധിക്കുന്നതിലൂടെ ദേവപ്രാപ്തി കൈവരിക്കുന്നു.

ശ്രുതി 75

ദൈവചര്യം

ദൈവത്തോടുകൂടി ചരിക്കുന്നതാണ് ദൈവചര്യം.

ദൈവസ്മരണയോടുകൂടി സദാസമയവും സ്ഥിതിചെയ്യുന്നതാണ് ദൈവചര്യം.

ദൈവനാമം സ്മരിച്ചുകൊണ്ട് ഉണർന്നെഴുന്നേൽക്കുന്നതുമുതൽ അടുത്തദിവസം ഉണർന്നെഴുന്നേൽക്കുന്നതുവരെയാണ് ദൈവചര്യം.

ദൈവനാമം സ്മരിച്ചുകൊണ്ട് ഉറങ്ങുവാൻപോകുന്നത് ദൈവചര്യയുടെ മദ്ധ്യഭാഗമായി പരിഗണിക്കുന്നു.

ദൈവനാമം സ്മരിച്ചുകൊണ്ട് ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി, തുരീയം എന്നിങ്ങനെയുള്ള നാലവസ്ഥകളിലും സ്ഥിതിചെയ്യുന്നതാണ് ദൈവചര്യം.

ദൈവത്തിൽ ഏകാഗ്രഭക്തിയോടുകൂടി പകലിലും, രാത്രിയിലുമായി ഉണർന്ന ഉടനേയും, ഉറങ്ങുന്നതിനുമുമ്പും ദിവസത്തിൽ രണ്ടുനേരം മൂന്ന് മിനിറ്റ് മുതൽ

നാല്പത്തിയെട്ട് മിനിറ്റ് വരെ ദൈവനാമം ജപിക്കണം.

ശ്രുതി 76

ദൈവനാമം

ദൈവമേ!, ദൈവമേ!, ദൈവമേ!...എന്നിങ്ങനെ ജപിക്കുന്നതാണ് ദൈവനാമജപം.

ആധിദൈവമേ!,
ദൈവജ്യോതിസ്സേ!,
സത്യദൈവമേ!,
ഏകദൈവമേ!,
പ്രത്യക്ഷദൈവമേ!,
ഇഷ്ടദൈവമേ!,
ത്രിയേകദൈവമേ!,
പരദൈവമേ!
ഗുപ്തദൈവമേ!,
അർദ്ധദൈവമേ!,
സർവ്വദൈവമേ!,
യോഗദൈവമേ!

എന്നിവയാണ് പന്ത്രണ്ട് ദൈവനാമജപങ്ങൾ.

അധിഷ്ഠാനചക്രത്തിൽ ദൈവമേ! എന്നും, ആധാരചക്രങ്ങളിൽ പന്ത്രണ്ട് ദൈവനാമങ്ങളും ജപിയ്ക്കണം.

ശ്രുതി 77

പുരോഹിതൻ

ദ്രഷ്ടാവ്, ദീക്ഷിതാവ്, ദീക്ഷിതൻ എന്നിവരാണ് പുരോഹിതന്മാർ.

ദ്രഷ്ടാവ് മന്ത്രദ്രഷ്ടാവും, ദീക്ഷിതാവ് ഗുരുക്കന്മാരും, ദീക്ഷിതൻ ശിഷ്യന്മാരുമാണ്.

ഗുരു, ആചാര്യൻ, ആശാൻ, ഉപാദ്ധ്യായൻ, അദ്ധ്യാപകൻ, ശിഷ്യൻ, ശ്രാവകൻ, ഛാത്രികൻ, അദ്ധ്യേതാവ്, വിദ്യാർത്ഥി എന്നിവരാണ് പത്ത് പുരോഹിതന്മാർ.

ഗുർവി, ആചാര്യാ, ആശാത്തി, ഉപാദ്ധ്യായാ, അദ്ധ്യാപിക, ശിഷ്യ, ശ്രാവകി, ഛാത്രിക, അദ്ധ്യായിനി, വിദ്യാർത്ഥിനി എന്നിവരാണ് പത്ത് പുരോഹിതകൾ.

ഗുരുവിനും, ശിഷ്യനും വേദാദ്ധ്യായനത്തിനും, വേദാദ്ധ്യാപനത്തിനുമുള്ള അധികാരം നൽകിയിരിക്കുന്നു.

ഗുരുവും ശിഷ്യനും പൗരോഹിത്യത്തിന് അധികാരികളാകുന്നു.

പുരുഷനും സ്ത്രീയും പൗരോഹിത്യത്തിന് അധികാരികളാകുന്നു.

പുരുഷൻ പത്നീസാന്നിദ്ധ്യത്തിലും, സ്ത്രീ ഭർതൃസാന്നിദ്ധ്യത്തിലും പൗരോഹിത്യം അനുഷ്ഠിക്കണം.

ഗുരു ദൈവപരനും, ആചാര്യൻ ദൈവജ്ഞനും, ആശാൻ ദൈവണ്യനും ഉപാദ്ധ്യായൻ ദൈവവിത്തും, അദ്ധ്യാപകൻ ദൈവികനും, ശിഷ്യൻ ദൈവസത്വമനും, ശ്രാവകൻ ദൈവകോവിദനും, ഛാത്രികൻ ദൈവപ്രമാ

ണനും, അദ്ധ്യേതാവ് ദൈവജ്ഞനും, വിദ്യാർത്ഥി ദൈവജിജ്ഞാസുവുമാണ്.

ഗുരു ദിവ്യനും, ആചാര്യൻ ദിവനും, ആശാൻ ദിവാനനും, ഉപാദ്ധ്യായൻ ദീപ്തനും, അദ്ധ്യാപകൻ ദീപകനും, ശിഷ്യൻ ദമനും, ശ്രാവകൻ ദാനനും, ഛാത്രികൻ ദയാവാനും, അദ്ധ്യേതാവ് ദത്തനും, വിദ്യാർത്ഥി ദാസനുമാണ്.

ഗുരു സംസിദ്ധനും, ആചാര്യൻ സിദ്ധനും, ആശാൻ സാധ്യനും, ഉപാദ്ധ്യായൻ സുഭാഷിതനും, അദ്ധ്യാപകൻ സത്യദർശിയും, ശിഷ്യൻ സാധകനും, ശ്രാവകൻ സുചരിതനും, ഛാത്രികൻ സുകൃതനും, അദ്ധ്യേതാവ് സ്വാദ്ധ്യായിയും, വിദ്യാർത്ഥി സത്യാന്വേഷിയുമാണ്.

ഗുരു യോഗിയും, ആചാര്യൻ യാജ്ഞികനും, ആശാൻ യതിയും, ഉപാദ്ധ്യായൻ യശസ്വിയും, അദ്ധ്യാപകൻ യജമാനനും, ശിഷ്യൻ യുക്തനും, ശ്രാവകൻ യാത്രികനും, ഛാത്രികൻ യോദ്ധാവും, അദ്ധ്യേതാവ് യോഗ്യനും, വിദ്യാർത്ഥി യമിയുമാണ്.

യോഗം, യജ്ഞം, യാനം, യശസ്സ്, യത്നം, യുക്തി, യാത്ര, യുദ്ധം, യോഗ്യത, യമം എന്നിവയാണ് പത്ത് യകാരങ്ങൾ.

ആത്മാവ് എന്ന യോഗം മനസ്സ് എന്ന യമത്തോടും, ബുദ്ധി എന്ന യജ്ഞത്തോടും, ചിത്തം എന്ന യുക്തിയോടും, അഹങ്കാരം എന്ന യുദ്ധത്തോടും, സങ്കല്പം എന്ന യാത്രയോടും, നിശ്ചയം എന്ന യത്നത്തോടും, അവധാരണം എന്ന യോഗ്യതയോടും, അഭിമാനം എന്ന യശസ്സോടും, സംസ്കാരം എന്ന യാനത്തോടും കൂടി യോഗാരൂഢനായി സ്ഥിതിചെയ്യുന്നു.

ദൈവത്തിലുള്ള ഏകാഗ്രബുദ്ധിയാണ് യോഗം.

വേദമന്ദിരം നിർമ്മിക്കുന്നതാണ് യജ്ഞം.

ദൈവപ്രാപ്തി, സ്വർഗ്ഗപ്രാപ്തി എന്നിവ കൈവരിക്കുന്നതാണ് യാനം.

സൽകീർത്തിയാർജ്ജിക്കുന്നതാണ് യശസ്സ്.

മഹത്തായ ലക്ഷ്യങ്ങൾക്കുവേണ്ടിയുള്ള പ്രവൃത്തിയാണ് യത്നം.

യുക്തിബോധത്തോടുകൂടിയുള്ള ചിന്തയും, വാക്കും, പ്രവൃത്തിയുമാണ് യുക്തി.

വേദമന്ദിരങ്ങളിലേയ്ക്കുള്ള തീർത്ഥാടനമാണ് യാത്ര.

മനസ്സിനുള്ളിൽ സ്ഥിതിചെയ്യുന്ന അധർമ്മത്തെ നശിപ്പിച്ച് ധർമ്മത്തെ പുനസ്ഥാപിക്കുന്നതാണ് യുദ്ധം.

സത്ഗുണങ്ങളുള്ളവനായിത്തീരുന്നതാണ് യോഗ്യത.

സദാചാരമാണ് യമം.

## ശ്രുതി 78

### ദൈവസമ്പത്ത്

വേദമന്ദിരനിർമ്മാണത്തിനായി സംഭരിക്കുന്ന സമ്പത്താണ് ദൈവസമ്പത്ത്.

ദൈവസമ്പത്തിന്റെ സിംഹഭാഗം ജനങ്ങളുടെ നന്മയ്ക്കായി വിനിയോഗിക്കണം.

വേദമന്ദിരം നിർമ്മിക്കുവാൻ ഉദ്ദേശിക്കുന്ന ഗ്രാമത്തിലെ ജനങ്ങളുടെ ക്ഷേമം ഉറപ്പുവരുത്തിയശേഷം വേദമന്ദിരം നിർമ്മിക്കണം.

വേദമന്ദിരം നിർമ്മിക്കുകയോ, നിർമ്മാണത്തിൽ സഹകരിക്കുകയോ ചെയ്യുന്നതാണ് യജ്ഞം.

## ശ്രുതി 79

### വേദസത്രം

ത്രിസന്ധ, പഞ്ചസന്ധ, ഏകാഹം, സപ്താഹം എന്നിവയാണ് വേദസത്രം.

ആഴ്ചയിൽ മൂന്നുദിവസമുള്ള വേദാദ്ധ്യായനമാണ് ത്രിസന്ധ.

മൂന്നുവിധത്തിലുള്ള വേദാർത്ഥങ്ങളുമായി സന്ധിപ്പിക്കുന്നതാണ് ത്രിസന്ധ.

ആഴ്ചയിൽ അഞ്ചുദിവസമുള്ള വേദാദ്ധ്യായനമാണ് പഞ്ചസന്ധ.

അഞ്ചുവിധത്തിലുള്ള വേദാർത്ഥങ്ങളുമായി സന്ധിപ്പിക്കുന്നതാണ് പഞ്ചസന്ധ.

ഒരുദിവസം മാത്രം നീണ്ടുനിൽക്കുന്ന വേദപഠനമാണ് ഏകാഹം.

വേദജിജ്ഞാസയിലേക്ക് നയിക്കുന്നതാണ് ഏകദിനവേദാദ്ധ്യായനം.

ഒരാഴ്ചനീണ്ടുനിൽക്കുന്ന വേദപഠനമാണ് സപ്താഹം.

വേദവർച്ചസ്സത്തിലേക്ക് നയിക്കുന്നതാണ് സപ്തദിനവേദാദ്ധ്യായനം.

## ശ്രുതി 80

### ധർമ്മം

അധിഷ്ഠാനധർമ്മം, ആധാരധർമ്മം, ആധിധർമ്മം, അധീഷ്ടധർമ്മം എന്നിവയാണ് ധർമ്മത്തിന്റെ നാല് പദങ്ങൾ.

അധിഷ്ഠാനധർമ്മം ആത്മാവായും, ആധാരധർമ്മം ജീവനായും, ആധിധർമ്മം പ്രാണനായും, അധീഷ്ടധർമ്മം കുണ്ഡലിനിശക്തിയായും സ്ഥിതിചെയ്യുന്നു.

സത്യധർമ്മം എന്ന ആത്മാവ് സ്വധർമ്മം എന്ന ജീവനോടും, സർവ്വധർമ്മം എന്ന പ്രാണനോടും, സഹധർമ്മം എന്ന കുണ്ഡലിനിയോടും കൂടി സ്ഥിതിചെയ്യുന്നു.

ദൈവത്തോടുകൂടി ചരിക്കു

ന്നത് ദൈവചര്യവും, ദൈവത്തിന്റെ അവതാരങ്ങളോടുകൂടി ചരിക്കുന്നത് ദേവചര്യവുമാണ്.

വേദഗ്രന്ഥത്തോടുകൂടി ചരിക്കുന്നത് ദൂതചര്യവും, ഗുരുവിനോടുകൂടി ചരിക്കുന്നത് ദിവ്യചര്യവുമാണ്.

സാധാരണധർമ്മം സദാചാരങ്ങളും, വിശേഷധർമ്മം ദൈവാരാധനയും, ഗുണധർമ്മം ഗുണപ്രാപ്തിയും, നൈമിത്തികധർമ്മം പ്രായശ്ചിത്തങ്ങളുമാണ്.

പുരുഷധർമ്മം എന്ന പുരുഷൻ സ്ത്രീധർമ്മം എന്ന സ്ത്രീയോടും, മനോധർമ്മം എന്ന മനസ്സോടും, ആപദ്ധർമ്മം എന്ന ശരീരത്തോടും കൂടി സ്ഥിതിചെയ്യുന്നു.

സത്യം ജീവനും, ധർമ്മം പ്രാണനും, അർത്ഥം ശരീരവും, കാമം കുണ്ഡലിനിയും, മോക്ഷം ആത്മാവുമാണ്.

സത്യം എന്ന ശ്വാസവും, ധർമ്മം എന്ന നിശ്വാസവും, അർത്ഥം എന്ന ബഹിർശ്വാസവും, കാമം എന്ന അന്തർശ്വാസവും ഒന്നിക്കുന്നതാണ് മോക്ഷം.

സത്യം അഗ്നിയും, ധർമ്മം വായുവും, അർത്ഥം ഭൂമിയും, കാമം ജലവും, മോക്ഷം ആകാശവുമാണ്.

ദൈവത്തിന്റെ ശ്വാസമായ സത്യവും, നിശ്വാസമായ ധർമ്മവും അന്തർശ്വാസമായ കാമവും, ബഹിർശ്വാസമായ അർത്ഥവും സർവ്വജീവജാലങ്ങളുടെയും ശ്വാസനിശ്വാസങ്ങളായ മോക്ഷമായി സ്ഥിതിചെയ്യുന്നു.

സത്യം എന്ന തറിയിൽ ധർമ്മം എന്ന പാവിലെ കാമം എന്ന ഊടുനൂലിൽ അർത്ഥം എന്ന വസ്ത്രം നെയ്യുന്നതാണ് മോക്ഷം.

സത്യം എന്ന നെയ്ത്തുകാരൻ ധർമ്മം എന്ന തറിയിൽ മോക്ഷം എന്ന പാവിലെ കാമം എന്ന ഊടുനൂലിൽ പ്രപഞ്ചം എന്ന വസ്ത്രം നെയ്യുന്നു.

സത്യം എന്ന അരണിയെ കടയുമ്പോൾ ധർമ്മം എന്ന വെളിച്ചവും, അർത്ഥം എന്ന അഗ്നിയും, കാമം എന്ന ചൂടും, മോക്ഷം എന്ന പുകയും ഉണ്ടാവുന്നു.

സത്യം, ധർമ്മം എന്നിങ്ങനെ രണ്ട് അരണികളിൽനിന്ന് ഉളവായവനാണ് അർത്ഥം.

സത്യം എന്ന ഫലങ്ങളോടും, ധർമ്മം എന്ന കൊമ്പുകളോടും, കാമം എന്ന കാണ്ഠത്തോടും, മോക്ഷം എന്ന വേരുകളോടും കൂടി അമൃതത്വം പ്രദാനംചെയ്തുകൊണ്ട് ആത്മാവ് എന്ന വിവേകവൃക്ഷം സ്ഥിതിചെയ്യുന്നു.

ദൈവം എന്ന വേരോടും, സത്യം എന്ന കാണ്ഠത്തോടും, ധർ

മ്മം എന്ന കൊമ്പുകളോടും, കാമം എന്ന പൂവോടും, അർത്ഥം എന്ന കായ്കളോടും, മോക്ഷം എന്ന മധുരഫലത്തോടും, വേദം എന്ന ഇലകളോടും കൂടി ധർമ്മ വൃക്ഷം സ്ഥിതിചെയ്യുന്നു.

ആത്മാവ് എന്ന യാത്രക്കാരൻ തന്റെ ശരീരം എന്ന വാഹനത്തിൽ അർത്ഥം എന്ന ഭാരവുമേന്തി കാമം എന്ന ആരണ്യകത്തിലെ മോക്ഷം എന്ന പാതയിലൂടെ ധർമ്മം എന്ന മാർഗ്ഗദർശിയോടുകൂടി സത്യം എന്ന ലക്ഷ്യത്തിലേക്ക് യാത്ര ചെയ്യുന്നു.

സത്യം എന്ന ധനുസ്സും, ധർമ്മം എന്ന ഞാണും, അർത്ഥം എന്ന ആവനാഴിയിൽ കാമം എന്ന അമ്പുകളും മോക്ഷം എന്ന ഏകാഗ്രതയും ഉള്ളവന് ദൈവം എന്ന ലക്ഷ്യത്തിൽ എയ്യുവാൻ സാധിക്കുന്നു.

സത്യം എന്ന യജമാനൻ ധർമ്മം എന്ന കുതിരയെ പൂട്ടിയ അർത്ഥം എന്ന രഥത്തിൽ കാമം എന്ന സാരഥിയോടു കൂടി മോക്ഷം എന്ന പാതയിലൂടെ ദൈവസാമ്രാജ്യം എന്ന ലക്ഷ്യത്തിലേയ്ക്ക് സഞ്ചരിച്ചുകൊണ്ടിരിക്കുന്നു.

## ശ്രുതി 81

## യജ്ഞം

ദൈവയജ്ഞം,വേദയജ്ഞം, ധർമ്മയജ്ഞം, ആത്മയജ്ഞം, ജീവയജ്ഞം, പ്രാണയജ്ഞം, യോഗയജ്ഞം എന്നിവയാണ് സപ്തമഹായജ്ഞങ്ങൾ.

ദൈവം എന്ന ദൈവയജ്ഞം, വേദം എന്ന വേദയജ്ഞമായും, ധർമ്മം എന്ന ധർമ്മയജ്ഞമായും, ആത്മാവ് എന്ന ആത്മയജ്ഞമായും, ജീവൻ എന്ന ജീവയജ്ഞമായും, പ്രാണൻ എന്ന പ്രാണയജ്ഞമായും, കുണ്ഡലിനി എന്ന യോഗയജ്ഞമായും സ്ഥിതിചെയ്യുന്നു.

ദൈവഭക്തിയാണ് ദൈവയജ്ഞം.

വേദമന്ദിരനിർമ്മാണമാണ് വേദയജ്ഞം.

ധർമ്മാനുഷ്ഠാനമാണ് ധർമ്മയജ്ഞം.

ആത്മാക്കളുടെ ശാന്തിക്കായി നടത്തുന്ന യജ്ഞമാണ് ആത്മയജ്ഞം.

ഉപജീവനമാർഗ്ഗം പ്രദാനംചെയ്യുന്നതാണ് ജീവയജ്ഞം.

മഹത്തായ കർമ്മങ്ങൾ ചെയ്യുന്നതാണ് പ്രാണയജ്ഞം.

യോഗവിദ്യയിലൂടെ ആയുർദൈർഘ്യം കൈവരിക്കുന്നതാണ് യോഗയജ്ഞം.

സപ്തമഹായജ്ഞങ്ങൾ നടത്തുന്നതിലൂടെ വേദമന്ദിരങ്ങൾ നിർമ്മിക്കണം.

# 8
# വേദദർശനം

ശ്രുതി 82

ദൈവജ്ഞാനം

ദൈവികത, ആസ്തികത, നിഷ്പക്ഷത, അജ്ഞേയത, നാസ്തികത എന്നിവയാണ് ദൈവജ്ഞാനത്തിലേക്കുള്ള പഞ്ചതത്ത്വങ്ങൾ.

നാസ്തികത എന്ന അഹങ്കാരത്തോടും, നിഷ്പക്ഷത എന്ന ബുദ്ധിയോടും, അജ്ഞേയത എന്ന ചിത്തത്തോടും കൂടി ആസ്തികത എന്ന ആത്മാവ് ദൈവികത എന്ന മാർഗ്ഗത്തിലൂടെ ദൈവം എന്ന ലക്ഷ്യത്തിലെത്തിച്ചേരുന്നതാണ് ദൈവസാക്ഷാത്ക്കാരം.

ദൈവം ഇല്ല എന്ന് വിശ്വസിക്കുന്ന അവസ്ഥയാണ് നാസ്തികത്വം.

ദൈവം ഉണ്ടോ, ഇല്ലയോ എന്ന് നിശ്ചയമില്ലാത്ത അവസ്ഥയാണ് അജ്ഞേയത്വം.

ദൈവത്തെ സ്വീകരിക്കുകയോ, നിഷേധിക്കുകയോ ചെയ്യാത്ത അവസ്ഥയാണ് നിഷ്പക്ഷത.

ദൈവം ഉണ്ട് എന്ന് വിശ്വസിക്കുന്ന അവസ്ഥയാണ് ആസ്തികത്വം.

ദൈവം ഉണ്ട് എന്ന് അനുഭവിക്കുന്ന അവസ്ഥയാണ് ദൈവികത്വം.

ദൈവം ഇല്ല എന്ന് വിശ്വസിക്കുന്ന അവസ്ഥയിൽനിന്ന് ദൈവം ഉണ്ട് എന്ന് അനുഭവിക്കുന്ന അവസ്ഥയിലേക്കുള്ള പ്രയാണമാണ് ദൈവസാക്ഷത്ക്കാരം.

ദൈവികശിഷ്യൻ, ആസ്തികശിഷ്യൻ, നിഷ്പക്ഷശിഷ്യൻ, അജ്ഞേയശിഷ്യൻ, നാസ്തികശിഷ്യൻ എന്നിവരാണ് അഞ്ച് ശിഷ്യന്മാർ.

ദൈവം ഇല്ലാ എന്ന് വിശ്വസിക്കുന്നവനാണ് നാസ്തികശിഷ്യൻ.

ദൈവം ഉണ്ടോ, ഇല്ലയോ എന്ന് അറിവില്ലാത്തവനാണ് അ

ജ്ഞേയശിഷ്യൻ.

ദൈവം ഉണ്ടോ, ഇല്ലയോ എന്ന വിവാദത്തിൽ നിഷ്പക്ഷത പാലിക്കുന്നവനാണ് നിഷ്പക്ഷ ശിഷ്യൻ.

ദൈവം ഉണ്ട് എന്ന് വിശ്വസിക്കുന്നവാണ് ആസ്തികശിഷ്യൻ.

ദൈവം ഉണ്ട് എന്ന് അനുഭവിച്ചറിഞ്ഞവനാണ് ദൈവികശിഷ്യൻ.

ദൈവത്തിന്റെ അസ്തിത്വത്തിൽ അവിശ്വസിക്കുന്നതാണ് നാസ്തികത്വം.

ദൈവത്തിന്റെ അസ്തിത്വത്തിൽ അജ്ഞത പ്രകടിപ്പിക്കുന്നതാണ് അജ്ഞേയത്വം.

ദൈവത്തിന്റെ അസ്തിത്വത്തിൽ വിശ്വസിക്കുകയോ അവിശ്വസിക്കുകയോ ചെയ്യാതെ നിഷ്പക്ഷത പാലിക്കുന്നതാണ് നിഷ്പക്ഷത്വം.

ദൈവത്തിന്റെ അസ്തിത്വത്തിൽ വിശ്വസിക്കുന്നതാണ് ആസ്തികത്വം.

ദൈവത്തിന്റെ അസ്തിത്വം അനുഭവിച്ചറിയുന്നതാണ് ദൈവികത്വം.

ദൈവം എന്ന വലിയ പൂവ് ഇല്ലായെന്ന് ഞാൻ എന്ന ചെറിയ പൂമ്പാറ്റ വിചാരിക്കുന്നതാണ് നാസ്തികത.

ദൈവം എന്ന വലിയ പൂവിനെ ഞാൻ എന്ന പൂമ്പാറ്റ കാണാതിരിക്കുന്ന അവസ്ഥയാണ് അജ്ഞേയത.

ദൈവം എന്ന വലിയ പൂവും, ഞാൻ എന്ന പൂമ്പാറ്റയും വെവ്വേറെയായി സ്ഥിതിചെയ്യുന്നതാണ് നിഷ്പക്ഷത.

ദൈവം എന്ന വലിയ പൂവിനുള്ളിൽ ഞാൻ എന്ന ചെറിയ പൂമ്പാറ്റ സ്ഥിതിചെയ്തുകൊണ്ട് പൂന്തേൻ നുകരുന്നതാണ് ആസ്തികത.

ഞാൻ എന്ന ചെറിയ പൂമ്പാറ്റ ദൈവമെന്ന വലിയ പൂവിനുള്ളിലെ പൂമ്പൊടി പൂന്തോട്ടത്തിലെ ഓരോ പൂവുകളിലേക്കും വിതരണംചെയ്യുന്ന പൂമ്പാറ്റയായി ത്തീരുന്നതാണ് ദൈവികത.

ദൈവികത ആശ്ചര്യചിഹ്നവും, ആസ്തികത പൂർണ്ണവിരാമവും, നിഷ്പക്ഷത വലയവും, അജ്ഞേയത അർദ്ധവിരാമവും, നാസ്തികത ചോദ്യചിഹ്നവുമാണ്.

### ശ്രുതി 83

### വേദപ്രസ്ഥം

സർവ്വജനങ്ങൾക്കും വേദജ്ഞാനം പ്രദാനം ചെയ്യുന്നതാണ് വേദപ്രസ്ഥം.

ജിജ്ഞാസയുള്ള ഏവർക്കും വേദോപദേശം നൽകുന്നതാണ് വേദപ്രസ്ഥം.

ദൈവമുഹൂർത്തം, ദൈവയാ

മം എന്നിങ്ങനെയുള്ള വേദവിധികളൊന്നും കൂടാതെ ജിജ്ഞാസയുള്ള വ്യക്തിയ്ക്ക് വേദമുപദേശിക്കുന്നതാണ് വേദപ്രസ്ഥം.

ശ്രുതി 84

വേദജിജ്ഞാസ

അറിയാനുള്ള ആഗ്രഹമാണ് വേദജിജ്ഞാസ.

ദൈവജിജ്ഞാസയാണ് വേദജിജ്ഞാസ.

വേദജിജ്ഞാസയുടെ പ്രതീകമാണ് വേദശിഷ്യൻ.

വിദ്യാർത്ഥികൾ പരസ്പരം ചർച്ചയിലൂടെ വേദാർത്ഥം ഗ്രഹിക്കുന്നതാണ് അന്യോന്യം.

വേദസംബന്ധിയായ ചോദ്യങ്ങൾ ചോദിക്കുകയും ഉത്തരങ്ങൾ പറയുകയും ചെയ്യുന്നതാണ് അന്യോന്യം.

സഹപാഠികൾ തമ്മിലുള്ള വേദാദ്ധ്യായനമാണ് അന്യോന്യം.

ശ്രുതി 85

വേദവർച്ചിസ്സ്

വേദജ്ഞാനത്തിലൂടെ ലഭിക്കുന്ന തേജസ്സാണ് വേദവർച്ചിസ്സ്.

ദൈവവർച്ചിസ്സാണ് വേദവർച്ചിസ്സ്.

ദൈവവർച്ചസ്സം എന്ന ആത്മാവ് ദർശനം എന്ന ബുദ്ധിയോടുകൂടി ദക്ഷത എന്ന ശരീരത്തിൽ സ്ഥിതിചെയ്യുന്നു.

വേദവർച്ചിസ്സിന്റെ പ്രതീകമാണ് വേദഗുരു.

വേദഗുരുവിനെയും, വേദശിഷ്യനെയും അധീഷ്ടം എന്ന നൂലുകൊണ്ട് ബന്ധിച്ചിരിക്കുന്നു.

ശിഷ്യന്റെ അപേക്ഷപ്രകാരം ചെയ്യുന്ന അദ്ധ്യാപനമാണ് അധീഷ്ടം.

ഗുരുവിന്റെ കല്പനപ്രകാരം ചെയ്യുന്ന അദ്ധ്യായനമാണ് അധീഷ്ടം.

ദൈവത്തിന്റെ നിയോഗപ്രകാരം ചെയ്യുന്ന അദ്ധ്യാപനവും, അദ്ധ്യായനവുമാണ് അധീഷ്ടം.

ഗുരുവും, ശിഷ്യനും വേദപീഠത്തിന് അപ്പുറവും, ഇപ്പുറവുമായി ഉപവിഷ്ടരായി വാക്യപ്രതിവാക്യമായി വേദാദ്ധ്യായനം ചെയ്യുന്നതാണ് പ്രവചനം.

ദൈവനിലയിൽ സ്ഥിതിചെയ്തുകൊണ്ട് വാക്യപ്രതിവാക്യമായുള്ള വേദവിദ്യാഭ്യാസമാണ് പ്രവചനം.

ഗുരുവും, ശിഷ്യനും ഉപവിഷ്ടരായി സംഭാഷണരൂപേണ വേദാദ്ധ്യായനം ചെയ്യുന്നതാണ് സംവാദം.

ദൈവനിലയിൽ സ്ഥിതിചെയ്തുകൊണ്ട് ചോദ്യോത്തരങ്ങളിലൂടെയുള്ള വേദവിദ്യാഭ്യാസമാണ് സംവാദം.

### ശ്രുതി 86

### സപ്തമാർഗ്ഗങ്ങൾ

ശ്രദ്ധ, ഗുണം, കർമ്മം, ഭക്തി, ജ്ഞാനം, ധ്യാനം, യോഗം എന്നിവയാണ് സപ്തമാർഗ്ഗങ്ങൾ.

ദൈവത്തിലുള്ള ഏകാഗ്രതയാണ് ശ്രദ്ധ.

ദൈവികഗുണങ്ങളുള്ളവരായിത്തീരുന്നതാണ് ഗുണം.

ദൈവത്തിൽ അർപ്പിക്കുന്ന കർമ്മങ്ങളാണ് കർമ്മം.

ദൈവത്തോടുള്ള പ്രേമമാണ് ഭക്തി.

ദൈവത്തെക്കുറിച്ചുള്ള അറിവു നേടുന്നതാണ് ജ്ഞാനം.

ദൈവത്തെക്കുറിച്ചുള്ള നിരന്തരമായ ചിന്തയാണ് ധ്യാനം.

ദൈവത്തിൽ ലയിക്കുന്നതാണ് യോഗം.

ശ്രദ്ധ എന്ന ഏകാഗ്രതയും, ഗുണം എന്ന വീര്യവും, ഭക്തി എന്ന ധനുസ്സും, കർമ്മം എന്ന ഞാണും, ജ്ഞാനം എന്ന ആവനാഴിയിൽ യോഗം എന്ന അമ്പുകളും, ധ്യാനം എന്ന നിശ്ചലതയും ഉള്ളവന് ദൈവം എന്ന ലക്ഷ്യത്തിൽ എയ്യുവാൻ സാധിക്കുന്നു.

ഭക്തി എന്ന യജമാനൻ കർമ്മം എന്ന അശ്വങ്ങളെ പൂട്ടിയ ജ്ഞാനം എന്ന രഥത്തിൽ ശ്രദ്ധ എന്ന ഏകാഗ്രതയോടെ ധ്യാനം എന്ന സാരഥിയോടുകൂടി യോഗം എന്ന പാതയിലൂടെ ഗുണം എന്ന കൊടിക്കൂറ പാറിച്ചുകൊണ്ട് ദൈവം എന്ന ലക്ഷ്യത്തിലേയ്ക്ക് സഞ്ചരിച്ചുകൊണ്ടിരിക്കുന്നു.

ദൈവം എന്ന വലിയ പൂജ്യത്തെ ശ്രദ്ധാവാൻ, ഗുണവാൻ, ഭക്തൻ, കർമ്മി, ജ്ഞാനി, ധ്യാനി, യോഗി എന്നിങ്ങനെയുള്ള ചെറിയ പൂജ്യങ്ങൾ പൂജിക്കുന്നു.

ദൈവം എന്ന വലിയ പൂജ്യത്തിൽ ശ്രദ്ധാവാൻ എന്ന ചെറിയ പൂജ്യത്തിനുള്ള ഏകാഗ്രതയാണ് ശ്രദ്ധ.

ദൈവം എന്ന വലിയ പൂജ്യത്തിന്റെ ഗുണഗണങ്ങൾ ഗുണവാൻ എന്ന ചെറിയ പൂജ്യം കൈവരിക്കുന്നതാണ് ഗുണം.

ദൈവം എന്ന വലിയ പൂജ്യവും, ഭക്തൻ എന്ന ചെറിയ പൂജ്യവും വെവ്വേറെയായി പ്രേമത്തോടുകൂടി സ്ഥിതി ചെയ്യുന്നതാണ് ഭക്തി.

ദൈവം എന്ന വലിയ പൂജ്യത്തിനുള്ളിൽ കർമ്മി എന്ന ചെറിയ പൂജ്യം സ്ഥിതി ചെയ്യുന്നതാണ് കർമ്മം.

ജ്ഞാനി എന്ന ചെറിയ പൂജ്യം ക്രമേണ വളർന്ന് വലുതായി ദൈവമെന്ന വലിയ പൂജ്യമായിത്തീരുന്നതാണ് ജ്ഞാനം.

ദൈവം എന്ന വലിയ പൂജ്യ

ത്തെ ധ്യാനി എന്ന ചെറിയപൂജ്യം സാക്ഷാത്ക്കരിക്കുന്നതാണ് ധ്യാനം.

ദൈവം എന്ന വലിയ പൂജ്യവും, യോഗി എന്ന ചെറിയ പൂജ്യവും ഒന്നായിത്തീരുന്നതാണ് യോഗം.

ശ്രുതി 87

ധ്യാനം

ദൈവം എന്ന ധ്യാനസ്വരൂപനിലുള്ള ഏകാഗ്രതയാണ് ധ്യാനം.

ദൈവത്തെക്കുറിച്ചുള്ള പ്രയത്നരഹിതമായ ചിന്തയാണ് ധ്യാനം.

ദൈവത്തിൽ ആത്മാവിനെ പ്രതിഷ്ഠിക്കുന്നതാണ് ധ്യാനം.

ആത്മാവിൽ ദൈവത്തെ പ്രതിഷ്ഠിക്കുന്നതാണ് ധ്യാനം.

അധിഷ്ഠാനചക്രത്തിലും, ആധാരചക്രങ്ങളിലും ദൈവത്തെ പ്രതിഷ്ഠിക്കുന്നതാണ് ധ്യാനം.

അധിഷ്ഠാനചക്രത്തിൽ ദൈവമേ! എന്നും; ആധാരചക്രങ്ങളിൽ പന്ത്രണ്ട് ദൈവനാമങ്ങളെയും ധ്യാനിക്കണം.

ദൈവം ധ്യാനികളിലും, ധ്യാനത്തിലും, ധ്യാനവസ്തുവിലും സ്ഥിതിചെയ്യുന്നു.

ധ്യാനിക്കുന്നവനും, ധ്യാനക്രിയയും, ധ്യാനിക്കപ്പെടുന്ന വസ്തുവും ധ്യാനമായിത്തീരുന്നതാണ് ധ്യാനം.

ദൈവത്തിൽ ഏകാഗ്രചിത്തനായി പകലിലും, രാത്രിയിലുമായി ദിവസത്തിൽ രണ്ടുനേരം മൂന്ന് മിനിറ്റ് മുതൽ നാല്പത്തിയെട്ട് മിനിറ്റ് വരെ ധ്യാനിക്കണം.

തുരീയം എന്ന ധ്യാനം സുഷുപ്തി എന്ന ജ്ഞാനത്തിലും, സ്വപ്നം എന്ന ഭക്തിയിലും, ജാഗ്രത്ത് എന്ന കർമ്മത്തിലും സ്ഥിതിചെയ്യുന്നു.

തുരീയം എന്ന ധ്യാനം സുഷുപ്തി എന്ന യോഗത്തിലും, സ്വപ്നം എന്ന ഗുണത്തിലും, ജാഗ്രത്ത് എന്ന ശ്രദ്ധയിലും സ്ഥിതിചെയ്യുന്നു.

ജാഗ്രത്തിനുള്ളിൽ സ്വപ്നവും, സ്വപ്നത്തിനുള്ളിൽ സുഷുപ്തിയും, സുഷുപ്തിയ്ക്കുള്ളിൽ തുരീയവും, തുരീയത്തിനുള്ളിൽ ജാഗ്രത്തും സ്ഥിതിചെയ്യുന്നു.

ധ്യാനം എന്ന പുഷ്പം ദൈവവർച്ചസ്സം എന്ന സൗന്ദര്യത്തോടും, ദക്ഷത എന്ന സുഗന്ധത്തോടും, ദിവ്യഗുണങ്ങൾ എന്ന ദളങ്ങളോടും, ദർശനം എന്ന കർണ്ണികയോടും, ആനന്ദം എന്ന പനിനീരോടും, ഏകാന്തത എന്ന നിറത്തോടും, ദൈവസ്മരണ എന്ന തേനോടും കൂടി ആത്മാവ് എന്ന ഉദ്യാനത്തിൽ ധ്യാനാസനത്തിൽ വിടർന്നുനിൽക്കുന്നു.

# 9
# വേദാധികാരം

ശ്രുതി 88

വേദം

സർവ്വചരാചരങ്ങളുടെയും ആത്മാവിനുള്ളിൽ വേദം പതിഞ്ഞുകിടക്കുന്നു.

ശ്രുതി, മന്ത്രം, സൂക്തം, സ്മൃതി എന്നിവയാണ് വേദം.

ദൈവത്തിൽനിന്ന് വേദം ശ്രവിക്കുന്നത് ശ്രുതിയും, സ്വമനസ്സിൽ മനനംചെയ്യുന്നത് മന്ത്രവും, ഗുരുവിൽനിന്ന് ശ്രവിക്കുന്നത് സൂക്തവും, ഗുരുവിൽനിന്നും സ്വമനസ്സിൽ നിന്നും ഉളവാകുന്ന വേദവ്യാഖ്യാനം സ്മൃതിയുമാണ്.

വേദശ്രുതി ശ്രുതിയും, വേദമന്ത്രം മന്ത്രവും, വേദസൂക്തം സൂക്തവും, വേദസ്മൃതി സ്മൃതിയുമാണ്.

ശ്രുതി ശ്രുതിദൈവതവും, മന്ത്രം മന്ത്രദൈവതവും, സൂക്തം സൂക്തദൈവതവും, സ്മൃതി സ്മൃതിദൈവതവുമാണ്.

സാലോക്യം സ്മൃതിയും, സാമീപ്യം സൂക്തവും, സാരൂപ്യം മന്ത്രവും, സായൂജ്യം ശ്രുതിയുമാണ്.

സാലോക്യം, സാമീപ്യം, സാരൂപ്യം, സായൂജ്യം എന്നിവയാണ് നാല് മുക്തികൾ.

ശ്രുതി 89

വേദബീജം

ആഃം എന്ന വേദബീജത്തിന്റെ അക്ഷരരൂപമാണ് സർവ്വപ്രതീകം.

വേദസംക്ഷിപ്തമാണ് വേദബീജം.

അനാദിയും, അനന്തവും, ആദിയും, അന്ത്യവുമാണ് വേദബീജം.

ദൈവത്തിന്റെയും, വേദത്തിന്റെയും പ്രതീകമാണ് വേദബീജം.

### ശ്രുതി 90

### വേദത്രയം

ആാഃം എന്ന വേദബീജത്തിൽനിന്ന് ആം, ആഃ, ആാം എന്നിങ്ങനെയുള്ള അകാരത്രയങ്ങൾ ആവിർഭവിച്ചു.

ആംകാരം പരമവിദ്യയും, ആഃകാരം പരവിദ്യയും, ആാംകാരം അപരവിദ്യയുമാണ്.

ആംകാരം ദൈവകണവും, ആഃകാരം ദൈവസൂത്രവും, ആാംകാരം ദൈവഭൂതവുമാണ്.

ആംകാരം ആത്മാവും, ആഃകാരം പ്രാണനും, ആാംകാരം ജീവനുമാണ്.

ആംകാരം പുരുഷനും, ആഃകാരം ഗർഭസ്ഥശിശുവും, ആാംകാരം സ്ത്രീയുമാണ്.

ആംകാരം വേദഗ്രന്ഥവും, ആഃകാരം വേദസൂത്രവും, ആാംകാരം വേദമന്ദിരവുമാണ്.

ആംകാരം വേദഗുരുവും, ആഃകാരം വേദവിദ്യാഭ്യാസവും, ആാംകാരം വേദശിഷ്യനുമാണ്.

ആംകാരം വേദവർച്ചസ്സവും, ആഃകാരം വേദപ്രസ്ഥവും, ആാംകാരം വേദജിജ്ഞാസയുമാണ്.

### ശ്രുതി 91

### വേദചതുഷ്ടയം

ആാഃം എന്ന വേദബീജത്തിൽനിന്ന് അ, ആ, അഃ, അം എന്നി അകാരചതുഷ്ടയം ആവിർഭവിച്ചു.

അകാരം വേദവാക്കും, ആകാരം വേദവാക്യവും, അഃകാരം വേദവചനവും, അംകാരം വേദവർണ്ണവുമാണ്.

വേദം വർണ്ണരൂപത്തിലും, വാഗ്രൂപത്തിലും വചനരൂപത്തിലും വാക്യരൂപത്തിലും സ്ഥിതിചെയ്യുന്നു.

വേദവർണ്ണം നാദവും, വേദവാക്ക് നാദാദിയും, വേദവചനം നാദാംഗവും, വേദവാക്യം നാദാന്തവുമാണ്.

വേദവർണ്ണം ദൈവവർണ്ണവും, വേദവാക്ക് ദൈവവാക്കും, വേദവചനം ദൈവവചനവും, വേദവാക്യം ദൈവവാക്യവുമാണ്.

വേദവർണ്ണം അനാദിയും, വേദവാക്ക് ആദിയും, വേദവചനം അനന്തവും, വേദവാക്യം അന്ത്യവുമാണ്.

വേദവർണ്ണം ബോധസ്പന്ദനവും, വേദവാക്ക് കുണ്ഡലിനിസ്പന്ദനവും, വേദവചനം ഹൃദയസ്പന്ദനവും, വേദവാക്യം ശ്വാസനിശ്വാസങ്ങളുമാണ്.

അനാദി ബോധസ്പന്ദനവും, ആദി കുണ്ഡലിനിസ്പന്ദനവും, അനന്തത ഹൃദയസ്പന്ദനവും, അന്ത്യം ശ്വാസനിശ്വാസങ്ങളുമാണ്.

ശ്രുതി 92

അക്ഷരമാല

ആാഃം എന്ന വേദബീജത്തിൽനിന്ന് അക്ഷരമാല ആവിർഭവിച്ചു.

ദൈവം എന്ന അക്ഷരസ്വരൂപൻ സ്വരങ്ങൾ എന്ന ആത്മാവോടും, വ്യഞ്ജനങ്ങൾ എന്ന ശരീരത്തോടും കൂടി അക്ഷരമാല എന്ന വേദഗ്രന്ഥത്തിൽ സ്ഥിതിചെയ്യുന്നു.

അക്ഷരങ്ങൾ എന്ന തീർത്ഥാടകർ അക്ഷരമാലപോലെ ഏകരൂപത്തിൽ സ്വരങ്ങൾ എന്ന ശിരസ്സോടും, വ്യഞ്ജനങ്ങൾ എന്ന ശരീരത്തോടും, കൈകാലുകൾ എന്ന ചില്ലുകളോടും, കൂട്ടക്ഷരങ്ങൾ എന്ന സന്ധികളോടും, വിസർഗ്ഗം എന്ന ഇഹപരലോകങ്ങളിൽനിന്ന് അനുസ്വാരമെന്ന ആത്മാവോടുകൂടി ചോദ്യചിഹ്നവും, ആശ്ചര്യചിഹ്നവും, പൂർണ്ണവിരാമവുമായ ദൈവത്തിലേയ്ക്ക് തീർത്ഥയാത്ര ചെയ്യുന്നു.

ദൈവം ഉണ്ടോ? ഇല്ലയോ? എന്ന സംശയമാണ് ചോദ്യചിഹ്നം?

ദൈവത്തിന്റെ സാകാരരൂപത്തേയും, നിരാകാരരൂപത്തേയും കണ്ടിട്ട് ആശ്ചര്യപ്പെടുന്നതാണ് ആശ്ചര്യചിഹ്നം!

ദൈവത്തിന്റെ ബിന്ദുസ്വരൂപത്തിൽ എത്തിച്ചേരുന്നതാണ് പൂർണ്ണവിരാമം.

ശ്രുതി 93

വേദവർണ്ണം

ദൈവത്തിന്റെ ഉള്ളിൽ ഉളവായ അഹം എന്ന ബോധമാണ് വേദവർണ്ണം.

ദൈവത്തിൽനിന്നുള്ള ബോധസ്പന്ദനമാണ് വേദവർണ്ണം.

അനാദിയുടെ പ്രതീകമായി ബോധസ്പന്ദനം സർവ്വജീവജാലങ്ങളുടെയും ആത്മാവിൽ സ്ഥിതിചെയ്യുന്നു.

ആത്മാവിൽ ഉളവാകുന്ന ബോധസ്പന്ദനമാണ് ആത്മജ്ഞാനം.

വേദവർണ്ണം എന്ന ബോധസ്പന്ദനം ബോധോദയമായി സർവ്വജീവജാലങ്ങളുടെയും ബുദ്ധിയിൽ സ്ഥിതിചെയ്യുന്നു.

ശ്രുതി 94

വേദവാക്ക്

ദൈവത്തിൽനിന്ന് ആവിർഭവിച്ച കുണ്ഡലിനിസ്പന്ദനമാണ് വേദവാക്ക്.

ആദിയുടെ പ്രതീകമായ ശക്തിസ്പന്ദനമാണ് വേദവാക്ക്.

കുണ്ഡലിനിസ്പന്ദനം എന്ന ശക്തിസ്പന്ദനം പരാ, അപരാ, മഹാ, മായാ എന്നിങ്ങനെയുള്ള മൂന്നരവർണ്ണങ്ങളായി സ്ഥിതിചെ

യ്യുന്നു.

പരാശക്തി എന്ന നാദത്തോടും, അപരാശക്തി എന്ന ബിന്ദുവോടും, മഹാശക്തി എന്ന രവത്തോടും, മായാശക്തി എന്ന കലയോടും കൂടി കുണ്ഡലിനി സ്ഥിതിചെയ്യുന്നു.

വേദവാക്ക് കുണ്ഡലിനീസ്പന്ദനമായി സർവ്വജീവജാലങ്ങളിലും സ്ഥിതിചെയ്യുന്നു.

ശ്രുതി 95

വേദവചനം

ദൈവത്തിൽനിന്ന് ആവിർഭവിച്ച ഹൃദയസ്പന്ദനങ്ങളാണ് വേദവചനം.

അനന്തതയുടെ പ്രതീകമായ ഹൃദയസ്പന്ദനങ്ങൾ മൃദു, മദ്ധ്യമം, ഉച്ചം എന്നീ വർണ്ണത്രയങ്ങളായി സ്ഥിതിചെയ്യുന്നു.

ദമം, ദയ, ദാനം എന്നിങ്ങനെയുള്ള തത്ത്വത്രയങ്ങളുടെ പ്രതീകമാണ് വർണ്ണത്രയം.

ദൈവം എന്ന വേദസ്വരൂപൻ ജീവജാലങ്ങൾ എന്ന ഘടികാരത്തിലെ ജീവൻ എന്ന എന്ന ദോലകം ആന്ദോളനം ചെയ്യിപ്പിക്കുന്ന ശബ്ദമാണ് വേദവചനം.

വേദവചനം ഹൃദയസ്പന്ദനങ്ങളായി സർവ്വജീവജാലങ്ങളുടെയും ശരീരത്തിൽ സ്ഥിതിചെയ്യുന്നു.

ശ്രുതി 96

വേദവാക്യം

ദൈവത്തിൽനിന്ന് ആവിർഭവിച്ച ശ്വാസനിശ്വാസമാണ് വേദവാക്യം.

അന്ത്യത്തിന്റെ പ്രതീകമായ ശ്വാസനിശ്വാസങ്ങൾ പൂരകം, രേചകം, അന്തർകുംഭകം, ബഹിർകുംഭകം എന്നിങ്ങനെ വർണ്ണചതുഷ്ടയമായി സ്ഥിതിചെയ്യുന്നു.

ചതുർജീവന്മാർ, ചതുരാത്മാക്കൾ എന്നിങ്ങനെയുള്ള ചതുർതത്ത്വങ്ങളുടെ പ്രതീകമാണ് വർണ്ണചതുഷ്ടയം.

വേദാദ്ധ്യായനം ശ്വാസം എന്ന പൂരകംപോലെയും; വേദാദ്ധ്യാപനം നിശ്വാസം എന്ന രേചകംപോലെയുമാണ്.

വേദവിദ്യാർത്ഥിയാകാനുള്ള അധികാരം ശ്വാസവും, വേദാദ്ധ്യാപകനാകാനുള്ള അധികാരം നിശ്വാസവുമാണ്.

ദൈവം എന്ന വേദസ്വരൂപൻ ജീവജാലങ്ങൾ എന്ന ശംഖിൽ പ്രാണൻ എന്ന വേദവിജ്ഞാനം ഊതിനിറയ്ക്കുന്നതാണ് ശ്വാസം.

ജീവജാലങ്ങൾ എന്ന ശംഖിൽനിന്ന് പ്രാണൻ എന്ന വേദവിജ്ഞാനം സർവ്വചരാചരങ്ങളിലേയ്ക്കും പ്രവഹിക്കുന്നതാണ് നിശ്വാസം.

പൂരകം ആദിയും, രേചകം അന്ത്യവും, അന്തർകുംഭകം അനാദിയും, ബഹിർകുംഭകം അനന്തവുമാണ്.

പൂരകം ആദിവർണ്ണവും, രേചകം അന്ത്യവർണ്ണവും, അന്തർകുഭകം അനാദിവർണ്ണവും, ബഹിർകുംഭകം അനന്തവർണ്ണവുമാണ്.

ആദി പൂരകവും, അന്ത്യം രേചകവും, അനാദി അന്തർകുംഭകവും, അനന്തത ബഹിർകുംഭകവുമാണ്.

വേദമന്ദിരത്തിന്റെ കിഴക്ക് വശം പൂരകവും, പടിഞ്ഞാറുവശം രേചകവും, വടക്കുവശം അന്തർകുംഭകവും, തെക്കുവശം ബഹിർകുംഭകവുമാണ്.

വർണ്ണചതുഷ്ടയമായി ശ്വാസനിശ്വാസം സ്ഥിതിചെയ്യുന്നു.

വേദവാക്യങ്ങൾ ശ്വാസനിശ്വാസങ്ങളായി സർവ്വജീവജാലങ്ങളുടെയും ശരീരത്തിൽ സ്ഥിതിചെയ്യുന്നു.

## ശ്രുതി 97

## വേദാധികാരം

ദൈവം സർവ്വജീവജാലങ്ങളേയും വേദാധികാരികളായി സൃഷ്ടിച്ചിരിക്കുന്നു.

പുരുഷനും, സ്ത്രീയും വേദാധികാരിയായി സ്ഥിതിചെയ്യുന്നു.

ദൈവജിജ്ഞാസയും, വേദജിജ്ഞാസയുമുള്ളവൻ വേദാധികാരത്തെ തിരിച്ചറിയുന്നു.

വേദാദ്ധ്യാപനം ചെയ്യുന്നതിനും, വേദാദ്ധ്യായനം ചെയ്യുന്നതിനുമുള്ള അധികാരമാണ് വേദാധികാരം.

വേദഗ്രന്ഥം സ്വീകരിക്കുന്നതിനും വേദഗ്രന്ഥം നൽകുന്നതിനുമുള്ള അധികാരമാണ് വേദാധികാരം.

വേദമന്ത്രം സ്വീകരിക്കുന്നതിനും വേദമന്ത്രം ഉപദേശിക്കുന്നതിനുമുള്ള അധികാരമാണ് വേദാധികാരം.

വേദകർമ്മം ചെയ്യുന്നതിനുള്ള അധികാരമാണ് വേദാധികാരം.

വേദജ്ഞാനം കൈവരിക്കാൻ ആഗ്രഹിക്കുന്ന ഏതു വ്യക്തിയ്ക്കും ലോകത്തിലെവിടെവച്ചും വേദജ്ഞാനം ഉപദേശിക്കുന്നതിനുള്ള അധികാരമാണ് വേദാധികാരം.

മന്ദൻ, മദ്ധ്യമൻ, അതിമാത്രൻ, ഉത്തമൻ, ഉത്തമോത്തമൻ എന്നിവരാണ് വിദ്യോപദേശത്തിനുള്ള അഞ്ച് അധികാരികൾ.

ഉത്തമോത്തമശിഷ്യൻ ധർമ്മപ്രചാരകനായി നിലകൊള്ളുന്നു.

ഉത്തമശിഷ്യൻ ധർമ്മമാചരിച്ചുകൊണ്ട് സ്ഥിതിചെയ്യുന്നു.

അതിമാത്രാശിഷ്യൻ ധർമ്മസംരക്ഷകനായി നിലകൊള്ളു

ന്നു.

മദ്ധ്യമശിഷ്യൻ ധർമ്മജ്ഞാനിയായി സ്ഥിതിചെയ്യുന്നു.

മന്ദശിഷ്യൻ ധർമ്മജിജ്ഞാസുവായി നിലകൊള്ളുന്നു.

ശ്രുതി 98

വേദപാരായണം

നിത്യവും വേദഗ്രന്ഥം ഭക്തിപൂർവ്വം വായിക്കുന്നതാണ് വേദപാരായണം.

പുണ്യത്തിലേക്ക് നയിക്കുന്നതാണ് വേദപാരായണം.

വായനയിലൂടെ വേദാർത്ഥം ഗ്രഹിക്കുന്നതാണ് പാരായണം.

ദൈവത്തിൽ ഏകാഗ്രബുദ്ധിയോടുകൂടി പകലിലും, രാത്രിയിലുമായി ദിവസത്തിൽ രണ്ടുനേരം മൂന്ന് മിനിറ്റ് മുതൽ നാല്പത്തിയെട്ട് മിനിറ്റ് വരെയാണ് വേദപാരായണം.

ശ്രുതി 99

ദൈവമതം

ദൈവമതം എന്ന ധർമ്മവൃക്ഷം ഏകമതം എന്ന കാണ്ഠത്തോടും, സർവ്വമതം എന്ന ശാഖകളോടും, വേദമതം എന്ന ഫലത്തോടും കൂടി സ്ഥിതിചെയ്യുന്നു.

ഏകമതം എന്ന ആത്മാവോടും, വേദമതം എന്ന ബുദ്ധിയോടും, സർവ്വമതം എന്ന ശരീരത്തോടും കൂടി ദൈവമതം സ്ഥിതിചെയ്യുന്നു.

സർവ്വമതം എന്ന മതസാഹോദര്യമായും, ഏകമതം എന്ന മതസർവ്വസ്വമായും, വേദമതം എന്ന മതാതീതാവസ്ഥയായും ദൈവമതം നിലകൊള്ളുന്നു.

സർവ്വമതം എന്ന വിചാരത്തോടും, ഏകമതം എന്ന വികാരത്തോടും, വേദമതം എന്ന വിവേകത്തോടും കൂടി ദൈവമതം നിലകൊള്ളുന്നു.

ദൈവമതം എന്ന ആത്മാവ് ദൂത് എന്ന ബുദ്ധിയോടു കൂടി ദൗത്യം എന്ന ശരീരത്തിൽ സ്ഥിതിചെയ്യുന്നു.

ദൈവം ഒന്നേയുള്ളൂ എന്ന അറിവാണ് മതം.

മതം ഒന്നേയുള്ളൂ എന്ന അറിവാണ് ദൈവം.

ദൈവം എന്ന ലക്ഷ്യം ആകാശംപോലെയും, മതം എന്ന മാർഗ്ഗം സാഗരംപോലെയും വേദം എന്ന അർത്ഥം നിധിപോലെയും വിശാലമായി സ്ഥിതിചെയ്യുന്നു.

ജീവിതത്തിന്റെ അർത്ഥം വേദവും, മാർഗ്ഗം മതവും, ലക്ഷ്യം ദൈവവുമാണ്.

വേദം എന്ന അർത്ഥവുംകൊണ്ട് മതം എന്ന മാർഗ്ഗത്തിലൂടെ ദൈവം എന്ന ലക്ഷ്യത്തിലെത്തിച്ചേരുന്നതാണ് ജീവിതം.

ദൈവസാക്ഷാത്ക്കാരത്തിലേ

ക്കു നയിക്കുന്നതാണ് മതം.

ദൈവം എന്ന ലക്ഷ്യത്തിലേക്കുള്ള മാർഗ്ഗമാണ് മതം.

ദൈവം ഹൃദയത്തിൽ വസിക്കുമ്പോൾ ഉണ്ടാവുന്ന മധുരരസമാണ് മതം.

നിത്യജീവിതം പ്രദാനം ചെയ്യുന്നതാണ് മതം.

മുക്തിയിലേക്ക് നയിക്കുന്നതാണ് മതം.

മഹത്തത്ത്വം, മഹത്ത്വം, മനനം, മാനം, മര്യാദ, മൗനം, മധുരിമ, മൈത്രി, മംഗളം, മുദിതം, മുക്തി, മതം എന്നിവയാണ് പന്ത്രണ്ട് മകാരങ്ങൾ.

പരമപദമാണ് മഹത്തത്ത്വം.

മഹത്കർമ്മങ്ങൾ ചെയ്യുന്നതാണ് മഹത്ത്വം.

ഒരു വിഷയത്തെക്കുറിച്ചുള്ള നിരന്തരമായ വിചാരമാണ് മനനം.

അഭിമാനബോധമാണ് മാനം.

സുശീലങ്ങളാണ് മര്യാദ.

വാക്കിലുള്ള സംയമനമാണ് മൗനം.

മധുരമായ വാക്കാണ് മധുരിമ.

പരസ്പരസ്നേഹമാണ് മൈത്രി.

സർവ്വവും ശുഭമായിത്തീരുന്നതാണ് മംഗളം.

ആനന്ദമാണ് മുദിതം.

ദൈവസാക്ഷാത്ക്കാരമാണ് മുക്തി.

ദൈവത്തെക്കുറിച്ചുള്ള അനുഭവമാണ് മതം.

മഹത്തത്ത്വം എന്ന മധുസമുദ്രം കടയുമ്പോൾ മുക്തി എന്ന ആത്മാവും, മഹത്ത്വം എന്ന ബുദ്ധിയും മംഗളം എന്ന മനസ്സും, മൈത്രി എന്ന ചിത്തവും, മുദിതം എന്ന അഹങ്കാരവും, മര്യാദ എന്ന സങ്കല്പവും, മധുരിമ എന്ന നിശ്ചയവും, മനനം എന്ന അവധാരണവും, മാനം എന്ന അഭിമാനവും, മൗനം എന്ന വിവേകവും, മതം എന്ന സംസ്ക്കാരവും ആവിർഭവിക്കുന്നു.

മഹത്ത്വത്തിലേക്ക് നയിക്കുന്നതാണ് മതം.

മഹത്ത്വമുള്ളവനാക്കിത്തീർക്കുന്നതാണ് മതം.

മനസ്സ് മഹത്ത്വത്തിലൂടെ മഹത്തായിത്തീരുന്നതാണ് മഹത്തത്ത്വം.

മഹത്തത്ത്വം എന്ന മധുസമുദ്രത്തിൽ അരയാലിലയുടെ രൂപത്തിൽ വേദം സ്ഥിതിചെയ്യുന്നു.

ദൈവത്തിനുള്ളിൽനിന്ന് ആവിർഭവിച്ച മഹത്തത്ത്വമാണ് മതം.

# 10
# വേദാന്തം

ശ്രുതി 100

ആത്മാവ്

ആത്മാവ് എന്ന ആകാശം ബുദ്ധി എന്ന അഗ്നിയോടും, മനസ്സ് എന്ന ജലത്തോടും, ചിത്തം എന്ന വായുവോടും, ശരീരം എന്ന ഭൂമിയോടുംകൂടി സ്ഥിതിചെയ്യുന്നു.

ആത്മാവ് എന്ന പകൽ ബുദ്ധി എന്ന ഉദയത്തോടും, ചിത്തം എന്ന പ്രഭാതത്തോടും, സങ്കല്പം എന്ന പൂർവ്വാഹ്നത്തോടും, മനസ്സ് എന്ന മദ്ധ്യാഹ്നത്തോടും, അഹങ്കാരം എന്ന അപരാഹ്നത്തോടും, നിശ്ചയം എന്ന അസ്തമയത്തോടും, അഭിമാനം എന്ന സായാഹ്നത്തോടും, അവധാരണം എന്ന സന്ധ്യയോടും, സംസ്ക്കാരം എന്ന പ്രകാശത്തോടും കൂടി ശരീരം എന്ന രാത്രിയിൽ സ്ഥിതിചെയ്യുന്നു.

ആത്മാവ് എന്ന പ്രകാശം ബുദ്ധി, ചിത്തം, അഹങ്കാരം, സങ്കല്പം, നിശ്ചയം, അവധാരണം, അഭിമാനം എന്നിങ്ങനെയുള്ള വർണ്ണകടലാസുകൾകൊണ്ടുള്ള ഏഴ് ദ്വാരങ്ങളുള്ള മനസ്സ് എന്ന വർണ്ണവൃത്തത്തിലൂടെ ശരീരം എന്ന വേദിയിലേക്ക് കടത്തിവിടുമ്പോൾ ഉളവാകുന്ന വർണ്ണവിസ്മയമാണ് ആത്മജ്ഞാനം.

ആത്മാവ് എന്ന ഹംസവും, ബുദ്ധി എന്ന പരുന്തും, മനസ്സ് എന്ന മയിലും, ചിത്തം എന്ന പ്രാവും, അഹങ്കാരം എന്ന പൂവൻകോഴിയും ആകാശം എന്ന ദൈവസ്വരൂപത്തിൽ പറന്നുകൊണ്ടിരിക്കുന്നതാണ് ആത്മജ്ഞാനം.

മനസ്സ് എന്ന മധുസമുദ്രവും, ബുദ്ധി എന്ന ക്ഷീരസമുദ്രവും, ചിത്തം എന്ന ഇക്ഷുസമുദ്രവും, അഹങ്കാരം എന്ന സർപ്പിസമുദ്രവും, സങ്കല്പം എന്ന സുരസമുദ്രവും, നിശ്ചയം എന്ന ലവണസമുദ്രവും, അവധാരണം എന്ന ദധിസമുദ്രവും, അഭിമാനം ശു

ദ്ധോദകസമുദ്രവുമായി ആത്മാവ് എന്ന സമുദ്രം ശരീരം എന്ന ഭൂമിയിൽ സ്ഥിതിചെയ്യുന്നു.

ആത്മാവ് എന്ന സമുദ്രത്തിലെ ചിത്തം എന്ന വെള്ളം ബുദ്ധി എന്ന നീരാവിയും, അഹങ്കാരം എന്ന മേഘവും, മനസ്സ് എന്ന മഴയും, ശരീരം എന്ന നദിയുമായി ആത്മാവ് എന്ന സമുദ്രത്തിൽതന്നെ ചെന്നുചേരുന്നതാണ് ആത്മസാക്ഷാത്ക്കാരം.

ആത്മാവ് എന്ന സമുദ്രത്തിൽനിന്ന് സാക്ഷാത്ക്കാരം എന്ന ജലം ബുദ്ധി എന്ന നീരാവിയായും, ചിത്തം എന്ന മേഘമായും, മനസ്സ് എന്ന മഴയായും, ശരീരം എന്ന നദിയായും, ആത്മാവ് എന്ന സമുദ്രത്തിൽ തന്നെ ചെന്നുചേരുന്നതാണ് ആത്മസാക്ഷാത്ക്കാരം.

ശരീരം എന്ന സമുദ്രത്തിൽ മറഞ്ഞുകിടക്കുന്ന ആത്മാവ് എന്ന രത്നം കൈവശപ്പെടുത്തുവാൻ മനസ്സ് എന്ന തോണി പൊങ്ങിക്കിടക്കുകയും, ചിത്തം എന്ന മത്സ്യം നീന്തിക്കളിക്കുകയും, ബുദ്ധി എന്ന അന്തർവാഹിനി മുങ്ങിത്താഴുകയും ചെയ്തുകൊണ്ടിരിക്കുന്നതാണ് ആത്മജ്ഞാനം.

ആത്മാവ് മാണിക്യമായും, മനസ്സ് ചന്ദ്രകാന്തമായും, ബുദ്ധി മരതകമായും, ചിത്തം ചെമ്പവിഴമായും, അഹങ്കാരം പുഷ്യരാഗമായും, സങ്കല്പം വജ്രമായും, നിശ്ചയം ഇന്ദ്രനീലമായും, അവധാരണം ഗോമേദകമായും, അഭിമാനം വൈഡൂര്യമായും ശരീരം എന്ന നിധികുംഭത്തിൽ സ്ഥിതി ചെയ്യുന്നു.

ആത്മാവ് എന്ന യജമാനനെ ജ്ഞാനം എന്ന തോണിയിൽ വിവേകം എന്ന തോണിക്കാരൻ വിജ്ഞാനം എന്ന തുഴകൊണ്ട് തുഴഞ്ഞ് ശരീരം എന്ന സമുദ്രത്തിൽനിന്ന് രക്ഷിക്കുന്നതാണ് ആത്മജ്ഞാനം.

ആത്മാവ് എന്ന തോണിക്കാരൻ ശരീരം എന്ന സമുദ്രത്തിലെ തന്റെ മനസ്സ് എന്ന തോണിയിൽ സ്ഥിതിചെയ്യുന്നു.

ആത്മാവ് എന്ന തോണിക്കാരൻ പ്രപഞ്ചം എന്ന സാഗരത്തിൽനിന്നും ശരീരം എന്ന തന്റെ തോണിയിൽ പ്രവേശിക്കുന്ന മനസ്സ് എന്ന വെള്ളത്തെ പുറത്തേക്ക് ഒഴിച്ചുകളയുന്നതാണ് ആത്മജ്ഞാനം.

ആത്മാവ് എന്ന തടാകം ചിത്തം എന്ന വെള്ളത്തോടും, മനസ്സ് എന്ന ഒഴുക്കോടും, ബുദ്ധി എന്ന പാറയോടും, അഹങ്കാരം എന്ന നീർച്ചുഴികളോടും, സംസ്കാരം എന്ന തീരപ്രദേശത്തോടും, വിവേകം എന്ന തോണിയോടും, വേദം എന്ന കടത്തു

കാരനോടും കൂടി സ്ഥിതിചെയ്യുന്നു.

ആത്മാവ് എന്ന നദിയിലെ തുരീയം എന്ന ജലത്തിൽ സ്വപ്നം എന്ന മഹാമത്സ്യം ജാഗ്രത്ത് എന്ന അക്കരേയ്ക്കും സുഷുപ്തി എന്ന ഇക്കരേയ്ക്കും ഇടയിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്നതാണ് ആത്മജ്ഞാനം.

ദൈവം ഹൃദയത്തിലിരുന്ന് വീണവായിക്കുമ്പോൾ ആത്മജ്ഞാനം എന്ന സംഗീതം ആവിർഭവിക്കുന്നു.

ആത്മാവ് എന്ന സംഗീതജ്ഞന്റെ ബുദ്ധിയിൽനിന്ന് ശംഖനാദവും, മനസ്സിൽനിന്ന് മണിനാദവും, ചിത്തത്തിൽനിന്ന് മുരളീനാദവും, അഹങ്കാരത്തിൽനിന്ന് സമുദ്രനാദവും, സങ്കല്പത്തിൽനിന്ന് വീണാനാദവും, നിശ്ചയത്തിൽനിന്ന് ദുന്ദുഭിനാദവും മുഴങ്ങുന്നതാണ് ആത്മജ്ഞാനം എന്ന സംഗീതം.

ആത്മാവ് എന്ന സംഗീതജ്ഞൻ മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം, സങ്കല്പം, നിശ്ചയം, അവധാരണം, അഭിമാനം, സംസ്കാരം എന്നിങ്ങനെയുള്ള അന്തഃകരണങ്ങൾ എന്ന ദിവ്യസ്വരങ്ങളുള്ള ആത്മജ്ഞാനം എന്ന സംഗീതം ആലപിക്കുന്നു.

ആത്മാവ് എന്ന സംഗീതജ്ഞൻ തന്റെ ശരീരം എന്ന ഓടക്കുഴലിലെ ഇന്ദ്രിയങ്ങൾ എന്ന സുഷിരങ്ങളിലൂടെ ഇന്ദ്രിയജയം എന്ന സംഗീതം ആലപിക്കുന്നു.

ആത്മാവ് എന്ന കിന്നരം മനസ്സ് എന്ന വിരലുകൾ കൊണ്ടും, ബുദ്ധി എന്ന കമ്പികൊണ്ടും തട്ടി വായിക്കുന്നതാണ് ആത്മജ്ഞാനം.

ആത്മാവ് എന്ന യജമാനന്റെ മനസ്സിൽനിന്ന് മധുരവും, ബുദ്ധിയിൽനിന്ന് പാലും, ചിത്തത്തിൽനിന്ന് തേനും, അഹങ്കാരത്തിൽ നിന്ന് കരിമ്പിൻനീരും, ശരീരത്തിൽനിന്ന് ശുദ്ധജലവും ഉളവാകുന്നതാണ് ആത്മജ്ഞാനം.

ആത്മാവ് എന്ന അമൃതം ബോധം എന്ന മധുരത്തോടും, ചിത്തം എന്ന ചവർപ്പോടും, മനസ്സ് എന്ന പുളിയോടും, അഹങ്കാരം എന്ന കയ്പ്പോടും, വിവേകം എന്ന ഉപ്പോടും, സംസ്കാരം എന്ന എരിവോടും കൂടി സ്ഥിതിചെയ്യുന്നു.

ആത്മാവ് എന്ന പാലിൽ നിന്നുണ്ടായ മനസ്സ് എന്ന തൈരിനെ ശരീരം എന്ന കടക്കോൽകൊണ്ട് വിവേകം എന്ന കയറിനാൽ ബന്ധിച്ച് ബുദ്ധിയും, ചിത്തവുമെന്ന കരങ്ങൾകൊണ്ട് ഏകാഗ്രതയോടെ കടയുമ്പോൾ അഹങ്കാരം എന്ന മോരും, ആത്മജ്ഞാനം എന്ന വെണ്ണയും ഉണ്ടാവുന്നു.

ആത്മാവ് എന്ന ഗോതമ്പും, മനസ്സ് എന്ന അരിയും, ബുദ്ധി എന്ന ചെറുപയറും, ചിത്തം എന്ന തുവരയും, അഹങ്കാരം എന്ന കടലയും, സങ്കല്പം എന്ന മുതിരയും, നിശ്ചയം എന്ന എള്ളും, അവധാരണം എന്ന ഉഴുന്നും, അഭിമാനം എന്ന യവവും ശരീരം എന്ന ധാന്യപ്പുരയിൽ സ്ഥിതി ചെയ്യുന്നു.

ആത്മാവ് എന്ന മട്ടുപ്പാവിലേക്കുള്ള ബുദ്ധി എന്ന കല്പടികളോടും, മനസ്സ് എന്ന കോണിയോടും, ചിത്തം എന്ന കയറേണിയോടും, അഹങ്കാരം എന്ന മുളയോടും കൂടി ശരീരം എന്ന കെട്ടിടം സ്ഥിതിചെയ്യുന്നു.

ആത്മാവ് എന്ന മട്ടുപ്പാവിലേക്ക് ബുദ്ധി എന്ന കല്പടിയിലൂടെയും, മനസ്സ് എന്ന കോണിയിലൂടെയും, ചിത്തം എന്ന കയറേണിയിലൂടെയും, അഹങ്കാരം എന്ന മുളയിലൂടെയും കയറുന്നതാണ് ആത്മജ്ഞാനം.

ആത്മാവ് എന്ന വീട്ടിലെ സുഷുപ്തി എന്ന മുറികളും, സ്വപ്നം എന്ന ജനാലകളും, തുരീയം എന്ന കിളിവാതിലുകളും, ജാഗ്രത്ത് എന്ന പടിവാതിലും തുറക്കുന്ന അവസ്ഥയാണ് ആത്മജ്ഞാനം.

ആത്മാവ് എന്ന വീടിന് വാതിലുകളും, ജനാലകളും, കിളിവാതിലുകളും, മുറികളും ഇല്ലാതിരിക്കുന്ന അവസ്ഥയാണ് ആത്മജ്ഞാനം.

ആത്മജ്ഞാനം എന്ന കിണറു വെട്ടുമ്പോൾ ബുദ്ധി എന്ന കൂന്താലികൊണ്ട് മനസ്സ് എന്ന മണ്ണിനേയും, ചിത്തം എന്ന മൺകട്ടയേയും, അഹങ്കാരം എന്ന കല്ലിനേയും, സംസ്കാരം എന്ന മണലിനേയും മാറ്റുമ്പോൾ ആത്മാവ് എന്ന നീരുറവ പ്രത്യക്ഷപ്പെടുന്നു.

ആത്മാവ് എന്ന ഔഷധപതി തന്റെ ശരീരം എന്ന ഔഷധശാലയിൽനിന്ന് മനസ്സ് എന്ന ഔഷധം നിർമ്മിക്കുന്നു.

ആത്മാവ് എന്ന യാത്രക്കാരൻ ആത്മജ്ഞാനം എന്ന ലക്ഷ്യസ്ഥാനത്തിലേക്ക് മനസ്സ് എന്ന കുതിരയെ പൂട്ടിയ ശരീരമാകുന്ന ഒറ്റക്കുതിരവണ്ടിയിൽ ഒരാൾക്കു മാത്രംപോകാവുന്ന തരത്തിൽ വീതികുറഞ്ഞ ഒറ്റയടിപ്പാതപോലെയുള്ള ആത്മീയപാതയിലൂടെ യാത്രചെയ്തുകൊണ്ടിരിക്കുന്നു.

ആത്മീയപാത എന്ന ഒറ്റയടിപ്പാതയിലൂടെ ആത്മജ്ഞാനം എന്ന ഒറ്റമൂലി അന്വേഷിച്ച് ആത്മാവ് എന്ന ഔഷധപതി ഒരു യാത്രക്കാരനെപ്പോലെ യാത്ര ചെയ്യുന്നു.

ആത്മാവ് എന്ന ഔഷധപതി യാത്രതിരിച്ച സ്ഥലത്തുതന്നെ

തിരിച്ചെത്തുമ്പോൾ ആത്മജ്ഞാനം എന്ന ഒറ്റമൂലി കണ്ടെത്തുന്നു.

ആത്മാവ് എന്ന ശിശു നിഷ്കളങ്കഭാവത്തിൽ സ്ത്രീ പുരുഷഭേദചിന്തയില്ലാതെ സ്ഥിതിചെയ്യുന്നു.

ആത്മാവ് എന്ന പുരുഷൻ ശരീരം എന്ന സ്ത്രീയോടുകൂടി ശിശു എന്ന മനസ്സോടും, ബാലൻ എന്ന ചിത്തത്തോടും, സുദതൻ എന്ന സങ്കല്പത്തോടും, കുമാരൻ എന്ന അഭിമാനത്തോടും, തരുണൻ എന്ന അവധാരണത്തോടും, പ്രൗഢൻ എന്ന അഹങ്കാരത്തോടും, യുവാവ് എന്ന നിശ്ചയത്തോടും, മദ്ധ്യസ്ഥൻ എന്ന ബുദ്ധിയോടും, വൃദ്ധൻ എന്ന വിവേകത്തോടും, അതിവൃദ്ധൻ എന്ന സംസ്കാരത്തോടും കൂടി ആത്മജ്ഞാനം എന്ന ഗൃഹത്തിൽ സ്ഥിതിചെയ്യുന്നു.

സംസ്കാരം എന്ന വനത്തിന്റെ അധിപതിയും, ചിത്തം എന്ന ഗ്രാമത്തിന്റെ അധിപതിയും, മനസ്സ് എന്ന ദേശത്തിന്റെ അധിപതിയും, അഹങ്കാരം എന്ന രാജ്യത്തിന്റെ അധിപതിയും, ബുദ്ധി എന്ന ലോകത്തിന്റെ അധിപതിയുമായ ആത്മാവിന്റെ അധിപതിയായിത്തീരുന്നതാണ് ആത്മജ്ഞാനം.

ആത്മാവ് എന്ന സച്ചിദാനന്ദസ്വരൂപം ജീവൻ എന്ന ആനന്ദമയശരീരത്തോടും, പ്രാണൻ എന്ന പ്രാണമയശരീരത്തോടും, മനസ്സ് എന്ന മനോമയശരീരത്തോടും, ബുദ്ധി എന്ന ജ്ഞാനമയശരീരത്തോടും, അഹങ്കാരം എന്ന വിജ്ഞാനമയശരീരത്തോടും, കുണ്ഡലിനി എന്ന ചിന്മയശരീരത്തോടും കൂടി ശരീരം എന്ന അന്നമയശരീരത്തിൽ സ്ഥിതിചെയ്യുന്നു.

ആത്മാവ് എന്ന കയറിനെ ബുദ്ധി എന്ന മാർഗ്ഗദർശി മാർഗ്ഗദർശനമെന്നും, ചിത്തം എന്ന യാത്രക്കാരൻ സർപ്പമെന്നും, മനസ്സ് എന്ന നാവികൻ ജലധാരയെന്നും, അഹങ്കാരം എന്ന നായാട്ടുകാരൻ വടിയെന്നും സാക്ഷാത്ക്കരിക്കുന്നു.

ദൈവം എന്ന നെയ്ത്തുകാരൻ ആത്മാവ് എന്ന നൂലുകൊണ്ട് ശരീരം എന്ന വസ്ത്രം നെയ്യുന്നു.

ആത്മാവ് എന്ന നൂല് ആത്മജ്ഞാനം എന്ന സൂചിക്കുഴയിൽ കൂടി കടക്കുന്നതാണ് ആത്മജ്ഞാനം.

ആത്മാവ് എന്ന നൂല് ജീവൻ എന്ന സൂചിക്കുഴയിൽ കൂടി കടന്ന് പ്രാണൻ എന്ന വസ്ത്രം തുന്നുന്നതാണ് ആത്മജ്ഞാനം.

ആത്മാവ് എന്ന കുശവൻ മനസ്സ് എന്ന കളിമണ്ണുകൊണ്ട്

ശരീരം എന്ന കുടം മെനയുന്നു.

ആത്മാവ് എന്ന വിത്തിനെ മനസ്സ് എന്ന കൃഷിഭൂമിയിൽ സംസ്കാരം എന്ന തടമെടുത്ത് ബുദ്ധി എന്ന ജലമൊഴിച്ച് മുളപ്പിച്ച് വന്മരമാക്കിമാറ്റുന്നതാണ് ആത്മജ്ഞാനം.

ആത്മാവ് എന്ന ദശയും, മനസ്സ് എന്ന വെള്ളവും, അഹങ്കാരം എന്ന ചിരട്ടയും, ശരീരം എന്ന തൊണ്ടും ചേരുന്ന നാളികേരം പോലെയാണ് ആത്മജ്ഞാനം.

ആത്മാവ് എന്ന അഗ്നി ശരീരം എന്ന ഹോമകുണ്ഡത്തിൽ ജ്വലിക്കുകയും, മനസ്സ് എന്ന തീപ്പൊരി ശബ്ദമുണ്ടാക്കുകയും, ബുദ്ധി എന്ന കനൽ നിശബ്ദമായി അടിയിൽ കിടക്കുകയും ചെയ്യുന്നതാണ് ആത്മജ്ഞാനം.

ആത്മാവ് എന്ന അഗ്നിയിൽ നിന്ന് ബുദ്ധി എന്ന ജ്വാലയും, മനസ്സ് എന്ന തീപ്പൊരിയും, ചിത്തം എന്ന കനലും, അഹങ്കാരം എന്ന പുകയും ആവിർഭവിക്കുന്നു.

ശരീരം എന്ന വിറകിൽനിന്ന് ആത്മാവ് എന്ന അഗ്നി ആവിർഭവിക്കുന്നതാണ് ആത്മസാക്ഷാത്ക്കാരം.

ബുദ്ധി എന്ന അഗ്നിയും, ചിത്തം എന്ന തിരിയും, അഹങ്കാരം എന്ന തൈലവും കൊണ്ട് ശരീരം എന്ന നിലവിളക്കിൽ മനസ്സ് എന്ന ദീപം തെളിയിക്കുമ്പോൾ ആത്മാവ് എന്ന വെളിച്ചം ഉണ്ടാവുന്നതിനാൽ ദൈവത്തെ കാണുവാൻ കഴിയുന്നു.

ആത്മാവ് എന്ന പാലും, മനസ്സ് എന്ന തേനും, ചിത്തം എന്ന പനിനീരും, ബുദ്ധി എന്ന എണ്ണയും, അഹങ്കാരം എന്ന നെയ്യും കൊണ്ട് ശരീരത്തെ അഭിഷേകം ചെയ്യുന്നതാണ് ആത്മജ്ഞാനം.

ആത്മാവ് ദർശനത്തിലൂടെയും, ബുദ്ധി നിർമ്മാല്യത്തിലൂടെയും, ചിത്തം പ്രസാദത്തിലൂടെയും, മനസ്സ് ആരാധനയിലൂടെയും, അഹങ്കാരം നമസ്കാരത്തിലൂടെയും, ശരീരം പ്രദക്ഷിണത്തിലൂടെയും, ധനം ദക്ഷിണയിലൂടെയും ദൈവസാക്ഷാത്ക്കാരം കൈവരിക്കുന്നു.

ആത്മാവ് എന്ന ദർശനം ബുദ്ധി എന്ന പ്രസാദത്തോടും, മനസ്സ് എന്ന ദീപത്തോടും, ചിത്തം എന്ന പ്രദക്ഷിണത്തോടും, അഹങ്കാരം എന്ന നമസ്കാരത്തോടും, സങ്കല്പം എന്ന വിഗ്രഹത്തോടും, നിശ്ചയം എന്ന ഭക്തിയോടും, അവധാരണം എന്ന വഴിപാടോടും, അഭിമാനം എന്ന അഭിഷേകത്തോടും കൂടി സ്ഥിതിചെയ്യുന്നു.

ആത്മാവ് എന്ന ഐശ്വര്യം സുഖം എന്ന മനസ്സോടും, വിദ്യ എന്ന ബുദ്ധിയോടും, സൗന്ദര്യം

എന്ന ചിത്തത്തോടും, അപരാജി തത്വം എന്ന അഹങ്കാരത്തോടും, സൗഭാഗ്യം എന്ന സങ്കല്പത്തോടും, ആരോഗ്യം എന്ന നിശ്ചയത്തോടും, സമ്പത്ത് എന്ന അവധാരണത്തോടും, ദീഘായുസ്സ് എന്ന അഭിമാനത്തോടും കൂടി ശരീരം എന്ന ഭവനത്തിൽ സ്ഥിതിചെയ്യുന്നു.

ആത്മനിവേദനം എന്ന ആത്മാവോടും, മനനം എന്ന മനസ്സോടും, തന്മയത്വം എന്ന ബുദ്ധിയോടും, കാന്താസക്തി എന്ന ചിത്തത്തോടും, രൂപാസക്തി എന്ന അഹങ്കാരത്തോടും, പരമവിരഹം എന്ന സങ്കല്പത്തോടും, അർച്ചനം എന്ന നിശ്ചയത്തോടും, വാത്സല്യം എന്ന അവധാരണത്തോടും, വന്ദനം എന്ന അഭിമാനത്തോടും, ഗുണമാഹാത്മ്യം എന്ന സംസ്കാരത്തോടും കൂടി ഭക്തി എന്ന ആത്മജ്ഞാനം സ്ഥിതിചെയ്യുന്നു.

അർപ്പണം എന്ന ആത്മാവോടും, പൂജനം എന്ന മനസ്സോടും, ശ്രവണം എന്ന ബുദ്ധിയോടും, സ്മരണം എന്ന ചിത്തത്തോടും, ദാസ്യം എന്ന അഹങ്കാരത്തോടും, സഖ്യം എന്ന സങ്കല്പത്തോടും, നമസ്കാരം എന്ന നിശ്ചയത്തോടും, കീർത്തനം എന്ന അവധാരണത്തോടും, സേവനം എന്ന അഭിമാനത്തോടും കൂടി ഭക്തി എന്ന ആത്മജ്ഞാനം സ്ഥിതിചെയ്യുന്നു.

ആത്മാവ് ജ്ഞാനിയും, ബുദ്ധി ജിജ്ഞാസുവും, മനസ്സ് അർത്ഥാർത്ഥിയും, ചിത്തം ആർത്തനുമായി സ്ഥിതിചെയ്യുന്നു.

ആത്മാവ് നിത്യനായും, ബുദ്ധി മുക്തനായും, മനസ്സ് മുമുക്ഷുവായും, ചിത്തം ബദ്ധനായും സ്ഥിതിചെയ്യുന്നു.

ആത്മാവ് എന്ന സിദ്ധി മഹിമ എന്ന മനസ്സോടും, പ്രകാശ്യം എന്ന ബുദ്ധിയോടും, വശിത്വം എന്ന ചിത്തത്തോടും, അണിമ എന്ന അഹങ്കാരത്തോടും, ഈശിത്വം എന്ന സങ്കല്പത്തോടും, പ്രാപ്തി എന്ന നിശ്ചയത്തോടും, ലഘിമ എന്ന അവധാരണത്തോടും, ഗരിമ എന്ന അഭിമാനത്തോടും കൂടി ശരീരത്തിൽ സ്ഥിതിചെയ്യുന്നു.

ആത്മാവ് എന്ന കർമ്മം മനസ്സ് എന്ന കാമ്യകർമ്മത്തോടും, ബുദ്ധി എന്ന നിത്യകർമ്മത്തോടും, ചിത്തം എന്ന നൈമിത്തിക കർമ്മത്തോടും, അഹങ്കാരം എന്ന നിഷിദ്ധകർമ്മത്തോടും കൂടി സ്ഥിതിചെയ്യുന്നു.

ആത്മാവ് എന്ന ആശ്ചര്യചിഹ്നം ഒന്ന് എന്ന ദൈവത്തോടു കൂടി ബിന്ദു എന്ന ദൈവസാമ്രാജ്യത്തിൽ സ്ഥിതിചെയ്യുന്നു!

ആത്മാവ് എന്ന ബിന്ദു ദൈ

വം എന്ന പൂർണ്ണവിരാമത്തിൽ സ്ഥിതിചെയ്യുന്നു.

ശ്രുതി 101

മനസ്സ്

മനസ്സിനുള്ളിൽ ശരീരവും, ശരീരത്തിനുള്ളിൽ മനസ്സും സ്ഥിതിചെയ്യുന്നു.

മനസ്സ് എന്ന അഗ്നിയിൽ നിന്ന് പ്രകാശവും, അഗ്നിപ്രളയവും സംഭവിക്കുന്നു.

മനസ്സ് എന്ന ദീപനാളത്തിൽനിന്ന് നിയന്ത്രിച്ചാൽ പ്രകാശവും, അനിയന്ത്രിതമായാൽ അഗ്നിപ്രളയവും ആവിർഭവിക്കുന്നു.

മനസ്സ് എന്ന എണ്ണയുള്ള ശരീരം എന്ന നിലവിളക്കിലെ സാധന എന്ന തിരി തെളിയിക്കുമ്പോഴുണ്ടാവുന്ന അഗ്നിജ്വാലയാണ് ആത്മജ്ഞാനം.

ശരീരം എന്ന നിലവിളക്കിലെ മനസ്സ് എന്ന ദീപത്തിൽനിന്ന് ആത്മാവ് എന്ന വെളിച്ചവും, അഹങ്കാരം എന്ന താപവും ആവിർഭവിക്കുന്നു.

മനസ്സ് എന്ന പകൽ ശരീരമെന്ന രാത്രിയിൽ സ്ഥിതിചെയ്യുന്നു.

മനസ്സുകൊണ്ട് ശരീരത്തെ നിയന്ത്രിക്കുമ്പോൾ പകലും, ശരീരംകൊണ്ട് മനസ്സിനെ നിയന്ത്രിക്കുമ്പോൾ രാത്രിയും ഉണ്ടാവുന്നു.

മനസ്സ് എന്ന വെള്ളത്തിലും, ചിത്തം എന്ന സ്വപ്നത്തിലും, ബുദ്ധി എന്ന കണ്ണാടിയിലും ആത്മാവ് എന്ന യജമാനന്റെ മുഖം ദർശിക്കുന്നതാണ് ആത്മസാക്ഷാത്ക്കാരം.

മനസ്സ് എന്ന സംഗീതജ്ഞൻ കർമ്മേന്ദ്രിയങ്ങൾ എന്ന തന്ത്രിവാദ്യത്തോടും, ജ്ഞാനേന്ദ്രിയങ്ങൾ എന്ന സുഷിരവാദ്യത്തോടുംകൂടി ശരീരം എന്ന വേദിയിൽ സ്ഥിതിചെയ്യുന്നു.

മനസ്സ് എന്ന പൂക്കാരൻ ആത്മാവ് എന്ന പൂവ് തിരഞ്ഞെടുക്കുന്നതാണ് ആത്മജ്ഞാനം.

ആത്മാവ് എന്ന യജമാനന്റെ മനസ്സ് എന്ന ഇരുവായ്ത്തലയുള്ള വാൾ ശരീരം എന്ന ഉറയിൽ സൂക്ഷിക്കുന്നതാണ് ആത്മജ്ഞാനം.

മനസ്സ് എന്ന മണ്ണ് ബുദ്ധി എന്ന കൂന്താലികൊണ്ട് ഇളക്കി ആത്മാവ് എന്ന വിത്ത് നടുന്നതാണ് ആത്മജ്ഞാനം.

മനസ്സ് എന്ന വീട്ടിലെ ബുദ്ധി എന്ന കോണിപ്പടിയിലൂടെ ആത്മാവ് എന്ന മട്ടുപ്പാവിലേക്ക് അഹം എന്ന യജമാനൻ കയറുകയും, ഇറങ്ങുകയും ചെയ്യുന്നതാണ് ആത്മജ്ഞാനം.

ആത്മാവ് എന്ന പട്ടുനൂൽപുഴു വിചാരം എന്ന സ്രവംകൊണ്ട് മനസ്സ് എന്ന പട്ടുനൂൽകൂട് ഉണ്ടാക്കി അതിനുള്ളിൽ സ്ഥിതിചെയ്യു

ന്നു.

ആത്മാവ് എന്ന മുത്തുച്ചിപ്പി ശരീരം എന്ന ചിപ്പികൂടുണ്ടാക്കി അതിനുള്ളിൽ കഴിഞ്ഞുകൊണ്ട് മനസ്സ് എന്ന മുത്തിനെ സൃഷ്ടിക്കുന്നു.

ആത്മാവ് എന്ന ചിലന്തിവലയിൽ മനസ്സ് എന്ന ചിലന്തി പ്രപഞ്ചം എന്ന മുട്ടയും വഹിച്ചുകൊണ്ട് സ്ഥിതിചെയ്യുന്നു.

മനസ്സ് എന്ന ചിലന്തിവലയിൽ ആത്മാവ് എന്ന ചിലന്തി ശരീരം എന്ന മുട്ടയും വഹിച്ചുകൊണ്ട് സ്ഥിതിചെയ്യുന്നു.

മനസ്സും, ശരീരവും ഇണക്കുരുവികളെപ്പോലെ ആത്മാവ് എന്ന വിവേകവൃക്ഷത്തിൽ സ്ഥിതി ചെയ്യുന്നു.

മനസ്സ് എന്ന വിത്തിൽനിന്ന് പ്രപഞ്ചം എന്ന വൃക്ഷം ആവിർഭവിക്കുന്നു.

മനസ്സ് എന്ന യന്ത്രി ശരീരം എന്ന യന്ത്രത്തെ പ്രവർത്തിപ്പിക്കുന്നു.

സുമനസ്സ് ജാഗ്രത്തായും, ഉപമനസ്സ് സ്വപ്നമായും, അനാദിമനസ്സ് സുഷുപ്തിയായും, അനന്തമനസ്സ് തുരീയമായും സ്ഥിതിചെയ്യുന്നു.

ശുഭചിന്തയുള്ള മനസ്സ് ശുഭമനസ്സും, അശുഭചിന്തയുള്ള മനസ്സ് അശുഭമനസ്സുമാണ്.

ശുഭമനസ്സിൽനിന്ന് അമൃതവും, അശുഭമനസ്സിൽനിന്ന് വിഷവും ആവിർഭവിക്കുന്നു.

ശുഭമനസ്സ് ധർമ്മപാതയിലേക്കും, അശുഭമനസ്സ് അധർമ്മപാതയിലേക്കും നയിക്കുന്നു.

ശുഭമനസ്സ് ശുഭത്തിലേക്കും, അശുഭമനസ്സ് അശുഭത്തിലേക്കും നയിക്കുന്നു.

## ശ്രുതി 102

## ബുദ്ധി

സുബോധം ജാഗ്രത്തായും, ഉപബോധം സ്വപ്നമായും, അബോധം സുഷുപ്തിയായും, മഹാബോധം തുരീയമായും സ്ഥിതിചെയ്യുന്നു.

ആത്മാവ് എന്ന രാജാവിന്റെ ശരീരമെന്ന കൊട്ടാരത്തിലെ ചിത്തം എന്ന ഖജനാവ് സൂക്ഷിക്കുന്ന ബുദ്ധിയെന്ന കാവൽക്കാരൻ മനസ്സ് എന്ന ദീപം തെളിയിച്ച് അഹങ്കാരം എന്ന കുന്തവും പിടിച്ച് സ്ഥിതി ചെയ്യുന്നു.

ബുദ്ധിയെന്ന കാവൽക്കാരൻ ഹൃദയകവാടത്തിൽ രാപ്പകൽ കാവൽനിന്ന് ദൈവസമ്പത്തിനെ മാത്രം ഉള്ളിലേക്ക് കടത്തിവിടുന്നു.

ആത്മാവ് എന്ന യജമാനന്റെ ചിത്തം എന്ന ഉദ്യാനത്തിലെ ബുദ്ധിയെന്ന ബോധിവൃക്ഷം സായൂജ്യം എന്ന വിത്തോടും, സാക്ഷാത്ക്കാരം എന്ന തായ്വേ

രോടും, സച്ചിദാനന്ദം എന്ന ഉൾക്കാഴ്ചയുള്ള വേരുകളോടും, സാമീപ്യം എന്ന അങ്കുരത്തോടും, സാരൂപ്യം എന്ന സ്കന്ധത്തോടും, സാലോക്യം എന്ന കൊമ്പുകളോടും, സംസിദ്ധി തളിരുകളോടും, സാർവ്വാത്മ്യം എന്ന ഇലകളോടും, സമർപ്പണം എന്ന ഫലത്തോടും, സംസ്കാരം എന്ന പൂക്കളോടുംകൂടി ആത്മലാഭത്തിനായി സ്ഥിതിചെയ്യുമ്പോൾ ആത്മജ്ഞാനമുണ്ടാകുന്നു.

ആത്മാവ് പാലും, ശരീരം വെള്ളവുമാകുന്നു.

ബുദ്ധിയെന്ന അരിപ്പകൊണ്ട് പാലിൽനിന്ന് വെള്ളത്തെ വേർതിരിക്കുന്നു.

ബുദ്ധിയെന്ന രാജഹംസം ആത്മാവ് എന്ന തടാകത്തിൽനിന്ന് ശരീരം എന്ന വെള്ളം വേർതിരിക്കുന്നു.

പക്ഷികൾ രണ്ടു ചിറകുകൾകൊണ്ട് ആകാശത്തിൽ പറക്കുന്നതുപോലെ മനസ്സും, ബുദ്ധിയും എന്ന രണ്ടു ചിറകുകൾകൊണ്ട് ലോകത്തിനു മുകളിൽ പറക്കുക.

### ശ്രുതി 103

### ചിത്തം

ദൈവം തന്നെയാണ് ചിത്തും, അചിത്തും, ഈശ്വരനുമായി പ്രകാശിക്കുന്നതെന്ന അറിവാണ് തത്ത്വജ്ഞാനം.

ചേതസ്സ് ജാഗ്രത്തായും, ചൈതന്യം സ്വപ്നമായും, ചേതനൻ സുഷുപ്തിയായും, ചിന്മയൻ തുരീയമായും സ്ഥിതിചെയ്യുന്നു.

ചിത്തവൃത്തി ജാഗ്രത്തായും, ചിന്തനം സ്വപ്നമായും, ചിദാനന്ദം സുഷുപ്തിയായും, ചിത്സ്വരൂപൻ തുരീയമായും സ്ഥിതിചെയ്യുന്നു.

ചിന്മയൻ എന്ന ആത്മാവ് ചേതനൻ എന്ന ജീവനോടും, ചേതസ്സ് എന്ന പ്രാണനോടും, ചൈതന്യം എന്ന കുണ്ഡലിനിയോടും കൂടി ചിത്തം എന്ന ശരീരത്തിൽ സ്ഥിതിചെയ്യുന്നു.

ചിത്സ്വരൂപൻ എന്ന ആത്മാവോടും, ചിത്തവൃത്തി എന്ന മനസ്സോടും, ചിന്തനം എന്ന ബുദ്ധിയോടും, ചിദാനന്ദം എന്ന അഹങ്കാരത്തോടും കൂടി ചിത്തം എന്ന യജമാനൻ സ്ഥിതിചെയ്യുന്നു.

ചിന്മയൻ എന്ന ആത്മാവോടും, ചേതനൻ എന്ന ജീവനോടും, ചേതസ്സ് എന്ന പ്രാണനോടും, ചൈതന്യം എന്ന കുണ്ഡലിനിയോടും കൂടി ചിത്തം എന്ന താരകം സ്ഥിതിചെയ്യുന്നു.

ദൈവം എന്ന ചിത്സ്വരൂപം ചിത്തം എന്ന താരകത്തിനുള്ളിൽ സ്ഥിതിചെയ്യുന്നു.

ചിത്തം ചൈതന്യമുള്ളതാകു

മ്പോൾ ചിന്മയരൂപം ചിത്തത്തിൽ വെളിപ്പെടുന്നു.

ചിത്തം എന്ന യജമാനനെയും വഹിച്ചുകൊണ്ട് മനസ്സ് എന്ന ഒട്ടകം ബുദ്ധി എന്ന മരുഭൂമിയിലൂടെ ആത്മാവ് എന്ന പട്ടണത്തിലേയ്ക്ക് സഞ്ചരിച്ചുകൊണ്ടിരിക്കുന്നു.

### ശ്രുതി 104

### അഹങ്കാരം

അഹം ജാഗ്രത്തായും, അഹന്ത സ്വപ്നമായും, അഹംബുദ്ധി സുഷുപ്തിയായും, അനഹങ്കാരം തുരീയമായും സ്ഥിതിചെയ്യുന്നു.

അഹംസർവ്വം ജാഗ്രത്തായും, അഹംഭാവം സ്വപ്നമായും, അഹംബ്രഹ്മം സുഷുപ്തിയായും, അഹംജ്യോതി തുരീയമായും സ്ഥിതിചെയ്യുന്നു.

രാജസാഹങ്കാരം ജാഗ്രത്തായും, പ്രീതിഗുണാഹങ്കാരം സ്വപ്നമായും, താമസാഹങ്കാരം സുഷുപ്തിയായും, സാത്ത്വികാഹങ്കാരം തുരീയമായും സ്ഥിതിചെയ്യുന്നു.

അഹങ്കാരം എന്ന ചെറിയ പദാർത്ഥത്തെ ബുദ്ധി എന്ന കണ്ണുകൾ കൊണ്ട് നോക്കുമ്പോൾ ചെറിയ പദാർത്ഥമായും അഹം എന്ന സൂക്ഷ്മദർശിനിയിലൂടെ നോക്കുമ്പോൾ വലിയ പദാർത്ഥമായും കാണപ്പെടുന്നു.

ആത്മാവ് എന്ന ചക്ഷുസ്സുകൊണ്ട് നോക്കുമ്പോൾ ചെറുതായും അഹം എന്ന സൂക്ഷ്മദർശിനിയിലൂടെ നോക്കുമ്പോൾ വലുതായും കാണപ്പെടുന്ന പ്രതിഭാസമാണ് അഹങ്കാരം.

മനസ്സ് എന്ന കൊല്ലൻ ബുദ്ധി എന്ന കൂടംകൊണ്ട് അഹങ്കാരം എന്ന പഴുപ്പിച്ച ഇരുമ്പിനെ അടിച്ചുപരത്തി ആത്മാവ് എന്ന ആയുധമാക്കിമാറ്റുന്നു.

ആത്മാവ് എന്ന കർഷകൻ തന്റെ ശരീരം എന്ന കലപ്പയുടെ മനസ്സ് എന്ന നുകത്തിൽ അഹങ്കാരം എന്ന കാളയെ ബന്ധിച്ച് ബുദ്ധി എന്ന ചാട്ടകൊണ്ടുള്ള പ്രഹരത്തിലൂടെ ജീവിതം എന്ന വയൽ ഉഴുതുകൊണ്ടിരിക്കുന്നു.

അഹങ്കാരം എന്ന മലമുകളിൽനിന്ന് വിവേകം എന്ന മഴവെള്ളം വിനയം എന്ന താഴ്വരയിലേക്ക് ഒഴുകിവരുന്നു.

അഹങ്കാരം ഇല്ലാത്ത അവസ്ഥയാണ് ആത്മജ്ഞാനം.

ആത്മാവ് എന്ന സ്വർണ്ണപ്പണിക്കാരൻ അഹങ്കാരം എന്ന അസംസ്കൃതവസ്തുവിനെ വിവേകം എന്ന അഗ്നികൊണ്ട് സ്ഫുടം ചെയ്ത് ആത്മജ്ഞാനം എന്ന സ്വർണ്ണാഭരണമാക്കിമാറ്റുന്നു.

മനസ്സ് എന്ന ഭൂലോകസുന്ദരി അഹങ്കാരം എന്ന സ്വർണ്ണമയ

മായ മൂടുപടംകൊണ്ട് ആത്മാവ് എന്ന ദൈവത്തിന്റെ മുഖം മറച്ചുവച്ചിരിക്കുന്നു.

മനസ്സ് എന്ന തൊഴിലാളി ശരീരം എന്ന യന്ത്രശാലയിലെ ബുദ്ധി എന്ന മഹായന്ത്രത്തിലൂടെ അഹങ്കാരം എന്ന അസംസ്കൃതവസ്തുവിനെ ആത്മാവ് എന്ന സംസ്കൃതവസ്തുവാക്കി മാറ്റുന്നതാണ് ആത്മജ്ഞാനം.

അഹങ്കാരം എന്ന കൂടംകൊണ്ട് ദേഹം എന്ന പാറ പൊട്ടിക്കുന്നതാണ് ആത്മജ്ഞാനം.

ആത്മാവ് എന്ന കേരവൃക്ഷത്തിൽ സ്ഥിതിചെയ്യുന്ന അഹങ്കാരം എന്ന നാളികേരത്തെ ബുദ്ധി എന്ന ദൈവത്തിന്റെ പാദപത്മങ്ങളിൽ ഉടയ്ക്കുന്നതാണ് ആത്മജ്ഞാനം.

ആത്മാവ് എന്ന യജമാനന്റെ അഹങ്കാരം എന്ന നിഴൽ ഇല്ലാതാവുമ്പോൾ തന്റെ നിഴലായ അഹങ്കാരം ചിറകുകളായി മാറി ഉയരങ്ങളിലേക്ക് പറക്കുവാനാവുന്നു.

പരാക്രമശാലിയായ വ്യാഘ്രത്തെപ്പോലെയാണ് അഹങ്കാരം.

ആത്മാവ് എന്ന സിംഹത്തിന്റെ മുന്നിൽ അഹങ്കാരം എന്ന വ്യാഘ്രം നിശബ്ദനായിത്തീരുന്നതാണ് ആത്മജ്ഞാനം.

ആത്മാവ് എന്ന പക്ഷി ബുദ്ധിയും, ശക്തിയുമെന്ന ചിറകുകൾകൊണ്ട് പറന്നുയരുമ്പോൾ അഹങ്കാരമെന്ന കാലുകൾ താനെ മടങ്ങിക്കൊള്ളുന്നു.

അഹങ്കാരം എന്ന പർവ്വതാകാരമുള്ള പക്ഷി തന്റെ മനസ്സും, ശരീരവുമെന്ന ചിറകുകൾ വിടർത്തികൊണ്ട് പറന്നുചെന്ന് ആത്മാവ് എന്ന സാമ്രാജ്യത്തിൽ വീഴുന്നതാണ് ആത്മജ്ഞാനം.

ശരീരം എന്ന് ഹോമകുണ്ഡത്തിൽ അഹങ്കാരം എന്ന വിറകുകൊണ്ട് ബുദ്ധി എന്ന അഗ്നിയെ ജ്വലിപ്പിക്കുമ്പോൾ ആത്മാവ് എന്ന പ്രകാശം ആവിർഭവിക്കുന്നു.

അനഹങ്കാരം എന്ന വിറകുമായി ഗുരുവിനെ സമീപിക്കുന്നതാണ് ആത്മീയശിഷ്യത്വം.

## ശ്രുതി 105

## സായൂജ്യം

ദൈവപ്രാപ്തിയാണ് സായൂജ്യം.

ദൈവത്തിന് തുല്യമായരൂപം പ്രാപിക്കുന്നതാണ് സാരൂപ്യം.

ദൈവത്തിന്റെ സമീപത്തെത്തുന്നതാണ് സാമീപ്യം.

ദൈവസാമ്രാജ്യത്തിൽ എത്തിച്ചേരുന്നതാണ് സാലോക്യം.

ദൈവത്തിന്റെ സാക്ഷാത്സ്വരൂപം ദർശിക്കുന്നതാണ് സാക്ഷാത്ക്കാരം.

ദൈവത്തെ സർവ്വാത്മാവിലും ദർശിക്കുന്നതാണ് സാർവ്വാ

ത്മ്യം.

സമ്പൂർണ്ണത കൈവരിക്കുന്നതാണ് സാകല്യം.

മഹിമയാർജ്ജിക്കുന്നതാണ് സാർഷ്ട്യം.

ദൈവത്തിൽ ഏകാഗ്രചിത്തത കൈവരിക്കുമ്പോൾ ഉളവാകുന്ന ചിത്തവൃത്തികളില്ലാത്ത അവസ്ഥയാണ് സമാധി.

ദൈവത്തിൽനിന്ന് കൈവരിക്കുന്ന സംതൃപ്തിയാണ് സംസിദ്ധി.

വിഭൂതികളാണ് സിദ്ധി.

സമചിത്തത കൈവരിക്കുന്നതാണ് സംയമനം.

സത്ത്, ചിത്ത്, ആനന്ദം എന്ന അവസ്ഥയിലെത്തിച്ചേരുന്നതാണ് സച്ചിദാനന്ദം.

ആനന്ദഭാവത്തോടെ എപ്പോഴും സ്ഥിതിചെയ്യുന്നതാണ് സദാനന്ദം.

സഹജമായ അവസ്ഥയാണ് സഹജാനന്ദം.

സംതൃപ്തമായ മനസ്സാണ് സന്തോഷം.

സുഖപ്രാപ്തിയാണ് സുഖം.

സർവ്വൈശ്വര്യങ്ങളും ലഭിക്കുന്നതാണ് സൗഭാഗ്യം.

ദൈവികതയിലധിഷ്ഠിതമായ സ്ത്രിപുരുഷബന്ധമാണ് സംയോഗം.

പ്രസന്നത കൈവരിക്കുന്നതാണ് സൗന്ദര്യം.

ദൈവമാർഗ്ഗത്തിലൂടെ സഞ്ചരിക്കുന്നതാണ് സന്മാർഗ്ഗം.

ദൈവികതയിലധിഷ്ഠിതമായ ആചാരങ്ങളാണ് സദാചാരം.

സ്വഭാവഗുണങ്ങളാണ് സംസ്കാരം.

ധർമ്മമനുഷ്ഠിക്കുന്നതാണ് സാധർമ്മ്യം.

ദൈവത്തിൽനിന്ന് തനിക്കാവശ്യമുള്ളവയെല്ലാം ലഭിക്കുന്നതാണ് സാഫല്യം.

പൂർണ്ണമനസ്സോടെ സ്നേഹിക്കുന്നതാണ് സ്നേഹം.

ദൈവത്തെ സർവ്വജീവജാലങ്ങളിലും ദർശിക്കുന്നതാണ് സുദർശനം.

ദൈവത്തിൽ സ്വാത്മാവിനെ അർപ്പിക്കുന്നതാണ് സമർപ്പണം.

# 11
# വേദവിധാനം

ശ്രുതി 106

ദൈവദിനം/രാത്രി

ദൈവദിനം സൃഷ്ടിയെയും, ദൈവരാത്രി പ്രളയത്തെയും സൂചിപ്പിക്കുന്നു.

പൗർണ്ണമി ദൈവദിനത്തിന്റെയും, അമാവാസി ദൈവരാത്രിയുടെയും പ്രതീകമാണ്.

ശ്രുതി 107

ദൈവയുഗം

അനാദിയുഗം, ആദിയുഗം, അനന്തയുഗം, അന്ത്യയുഗം എന്നിവയാണ് നാല് ദൈവയുഗങ്ങൾ.

അനാദിയുഗം സത്യത്തിന്റെയും, ആദിയുഗം ധർമ്മത്തിന്റെയും, അനന്തയുഗം അർത്ഥത്തിന്റെയും, അന്ത്യയുഗം കാമത്തിന്റെയും പ്രതീകമായി സ്ഥിതിചെയ്യുന്നു.

ശ്രുതി 108

ദൈവവർഷം

ദൈവവർഷം എന്ന കാലചക്രം സംവത്സരം എന്ന പ്രകാശവലയത്തോടും, പൗർണ്ണമി എന്ന ശിരസ്സോടും, അമാവാസി എന്ന നാസികയോടും, സൂര്യചന്ദ്രന്മാർ എന്ന കണ്ണുകളോടും, തിഥികൾ എന്ന പല്ലുകളോടും, പകൽ എന്ന ഗുരുവോടും, രാത്രി എന്ന ശിഷ്യനോടും, ഉഷസ്സ് എന്ന നാവോടും സന്ധ്യ എന്ന ചുണ്ടുകളോടും കൂടി വേദാദ്ധ്യായനം ചെയ്തുകൊണ്ട് സ്ഥിതിചെയ്യുന്നു.

ദൈവവർഷം എന്ന കാലചക്രം പന്ത്രണ്ട് മാസങ്ങൾ എന്ന ആരക്കാലുകളോടും, അനാദികാലം എന്ന നാഭിയോടും കൂടി സ്ഥിതിചെയ്യുന്നു.

ദൈവവർഷം എന്ന കാലചക്രം പന്ത്രണ്ട് മാസങ്ങൾ എന്ന ആധാരചക്രങ്ങളോടുകൂടി രാശി

ചക്രം എന്ന അധിഷ്ഠാനചക്രത്തിൽ സ്ഥിതിചെയ്യുന്നു.

ദൈവം എന്ന കേന്ദ്രനാഭിയെ പ്രദക്ഷിണംവച്ചുകൊണ്ട് നിൽക്കുന്ന പന്ത്രണ്ട് രാശികൾ എന്ന അഴികളോടുകൂടി ദൈവവർഷം എന്ന കാലചക്രം സ്ഥിതിചെയ്യുന്നു.

അനാദി എന്ന മാതാവിന്റെയും, അനന്തത എന്ന പിതാവിന്റെയും പുത്രീപുത്രന്മാരായി ദൈവവർഷത്തിലെ പന്ത്രണ്ടു മാസങ്ങൾ സ്ഥിതിചെയ്യുന്നു.

ദൈവവർഷം എന്ന ഘടികാരത്തിലെ അനാദി, അനന്തത എന്നീ രണ്ടു ബിന്ദുക്കൾക്കിടയിൽ കാലം എന്ന പെൻഡുലം ആടിക്കൊണ്ടിരിക്കുന്നു.

ദൈവവർഷം എന്ന കാലം നിയതി എന്ന നിയോഗത്തോടുകൂടി സ്ഥിതിചെയ്യുന്നു.

ദൈവവർഷം എന്ന കാലചക്രം സ്ത്രീപുരുഷന്മാർ എന്ന അയനങ്ങളോടും, അന്തഃകരണങ്ങൾ എന്ന ഋതുക്കളോടും, കർമ്മേന്ദ്രിയങ്ങൾ എന്ന മാസങ്ങളോടും, പ്രാണങ്ങൾ എന്ന പക്ഷങ്ങളോടും, ആധാരങ്ങൾ എന്ന രാശികളോടും, മണ്ഡലങ്ങൾ എന്ന ദിവസങ്ങളോടും, അവസ്ഥകൾ എന്ന ദിനരാത്രങ്ങളോടും, വേദാദ്ധ്യാപനം എന്ന യാമങ്ങളോടും, വേദാദ്ധ്യായനം എന്ന മുഹൂർത്തത്തോടുംകൂടി സ്ഥിതിചെയ്യുന്നു.

സംവത്സരം എന്ന ശിരസ്സോടും, ഋതു എന്ന ഉടലോടും, മാസം എന്ന ഇന്ദ്രിയങ്ങളോടും, പക്ഷം എന്ന കൈകാലുകളോടും, ദിവസം എന്ന ഹൃദയസ്പന്ദനത്തോടും കൂടി ദൈവവർഷം എന്ന കാലസ്വരൂപൻ സ്ഥിതിചെയ്യുന്നു.

സംവത്സരം എന്ന ആത്മാവോടും, ഋതു എന്ന ശരീരത്തോടും, മാസം എന്ന മനസ്സോടും, പക്ഷം എന്ന ചിത്തത്തോടും, ദിവസം എന്ന ബുദ്ധിയോടും കൂടി ദൈവവർഷം എന്ന കാലം സ്ഥിതിചെയ്യുന്നു.

ഭൂതഭാവിവർത്തമാനകാലങ്ങൾ എന്ന ആരക്കാലുകളും, ദൈവവർഷം എന്ന നാഭിയുമുള്ള കാലചക്രം സ്വയം കറങ്ങിക്കൊണ്ട് പ്രപഞ്ചം എന്ന ഘടികാരത്തിൽ സ്ഥിതിചെയ്യുന്നു.

ദൈവവർഷം എന്ന സുവർണ്ണയുഗത്തിൽ ദൈവഖണ്ഡം എന്ന ഭൂഖണ്ഡങ്ങളോടും, ദൈവരാഷ്ട്രം എന്ന രാജ്യങ്ങളോടും, ദൈവദീപം എന്ന ദീപുകളോടും, ദൈവപ്രസ്ഥം എന്ന മരുഭൂമികളോടും, ദൈവപീഠം എന്ന പീഠഭൂമികളോടും, ദൈവസ്ഥാനം എന്ന സമതലങ്ങളോടും, ദൈവവനം എന്ന വനഭൂമികളോടും, ദൈവഗിരി എന്ന പർ

വ്വതനിരകളോടും, ദൈവതീർത്ഥം എന്ന നദികളോടും, ദൈവസരസ്സ് എന്ന തടാകങ്ങളോടും, ദൈവവതി എന്ന സമുദ്രങ്ങളോടും ദൈവച്ഛത്രം എന്ന പാറകളോടും, ദൈവകൂടം എന്ന കൊടുമുടികളോടും, ദൈവാലയം എന്ന വേദമന്ദിരങ്ങളോടും കൂടി ദൈവാവർത്തം എന്ന ഭൂലോകം സ്ഥിതിചെയ്യുന്നു.

ശ്രുതി 109

കാലം

കാലം എന്ന പ്രഭു തന്റെ ഭൂത-ഭാവി-വർത്തമാനകാലമെന്ന മൂന്നുകാലുള്ള ത്രികാലം എന്ന പീഠത്തിൽ സ്ഥിതിചെയ്ത് വിധിയെന്ന തുലാസ്സിന്റെ ഒരുതട്ടിൽ ധർമ്മം എന്ന തൂലികയും മറുതട്ടിൽ സൃഷ്ടിവസ്തുക്കളെയും പ്രതിഷ്ഠിച്ച് തൂക്കിനോക്കിക്കൊണ്ട് വ്യാപാരം നടത്തുന്നു.

അനാദി എന്ന ഘടികാരം അനന്തത എന്ന കാലപ്രയാണമറിയിച്ചുകൊണ്ട് ആദി എന്ന മണിക്കൂർ സൂചിയോടും, അന്ത്യം എന്ന മിനിറ്റ് സൂചിയോടും, മദ്ധ്യം എന്ന ദോലകത്തോടും കൂടി സ്ഥിതിചെയ്യുന്നു.

കാലചക്രം എന്ന ഘടികാരം മിനിറ്റ് എന്ന വലിയസൂചിയോടും, മണിക്കൂർ എന്ന ചെറിയ സൂചിയോടും, നിമിഷം എന്ന ദോലകത്തോടും കൂടി സ്ഥിതിചെയ്യുന്നു.

ആത്മാവ് എന്ന ഘടികാരം തുരീയം എന്ന സമയത്തോടും, സ്വപ്നം എന്ന മിനിറ്റ്സൂചിയോടും, സുഷുപ്തി എന്ന മണിക്കൂർ സൂചിയോടും, ജാഗ്രത്ത് എന്ന നിമിഷസൂചിയോടും കൂടി ആത്മജ്ഞാനമെന്ന ഘണ്ടാനാദം മുഴക്കിക്കൊണ്ട് സ്ഥിതിചെയ്യുന്നു.

ആത്മാവ് എന്ന നാഴികമണി ചിത്തം എന്ന ആടിക്കൊണ്ടിരിക്കുന്ന ദോലകത്തോടും, മനസ്സ് എന്ന വേഗത കൂടിയ വലിയസൂചിയോടും, ബുദ്ധി എന്ന വേഗത കുറഞ്ഞ ചെറിയ സൂചിയോടും കൂടി കാലം എന്ന അനാദിയനന്തമായ ലക്ഷ്യത്തിലേയ്ക്ക് ചാക്രികഗതിയിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്നു.

സച്ചിദാനന്ദം എന്ന നാഴികമണി സത്യം എന്ന ചെറിയ സൂചിയോടും, ജ്ഞാനം എന്ന വലിയ സൂചിയോടും, ആനന്ദം എന്ന ദോലകത്തോടും കൂടി സ്ഥിതിചെയ്യുന്നു.

ആത്മാവ് എന്ന നാഴികമണി ഭക്തി എന്ന വലിയ സൂചിയോടും, ജ്ഞാനം എന്ന ചെറിയ സൂചിയോടും, കർമ്മം എന്ന ദോലകത്തോടും കൂടി മോക്ഷം എന്ന ലക്ഷ്യസ്ഥാനത്തിലേയ്ക്ക് ചാക്രികഗതിയിൽ സഞ്ചരിച്ചുകൊ

ണ്ടിരിക്കുന്നു.

തുരീയം എന്ന നാഴികമണി ജാഗ്രത്ത് എന്ന ദോലകത്തോടും, സ്വപ്നം എന്ന വലിയ സൂചിയോടും, സുഷുപ്തി എന്ന ചെറിയ സൂചിയോടും കൂടി സ്ഥിതിചെയ്യുന്നു.

തമസ്സ് എന്ന ഘടികാരം പ്രീതി ദോലകത്തോടും, സത്വം എന്ന മണിക്കൂർ സൂചിയോടും, രജസ്സ് എന്ന മിനിറ്റ് സൂചിയോടും കൂടി സ്ഥിതിചെയ്യുന്നു.

ദൈവം എന്ന നാഴികമണി ആത്മാവ് എന്ന ചെറിയസൂചിയോടും, ജീവൻ എന്ന വലിയസൂചിയോടും, പ്രാണൻ എന്ന ദോലകത്തോടും കൂടി സ്ഥിതിചെയ്യുന്നു.

ആത്മാവ് എന്ന നാഴികമണി ജീവൻ എന്ന ചെറിയസൂചിയോടും, പ്രാണൻ എന്ന വലിയസൂചിയോടും, കുണ്ഡലിനി എന്ന ദോലകത്തോടും കൂടി സ്ഥിതിചെയ്യുന്നു.

ദൈവം എന്ന വേദസ്വരൂപം അർദ്ധരാത്രി എന്ന വേദവാണിയോടും, രാത്രി എന്ന വേദാദിയോടും, സന്ധ്യ എന്ന വേദസാരത്തോടും, സായാഹ്നം എന്ന വേദശാസ്ത്രത്തോടും, പ്രഭാതം എന്ന വേദസംഹിതയോടും, ഉഷസ്സ് എന്ന വേദാംഗത്തോടും, അസ്തമയം എന്ന വേദായനത്തോടും, മദ്ധ്യാഹ്നം എന്ന വേദദർശനത്തോടും, അരുണോദയം എന്ന വേദാധികാരത്തോടും, പകൽ എന്ന വേദാന്തത്തോടും, കാലം എന്ന വേദവിധാനത്തോടും, ദിനരാത്രം എന്ന വേദാർത്ഥത്തോടും കൂടി സ്ഥിതിചെയ്യുന്നു.

ദൈവം എന്ന നെയ്ത്തുകാരൻ കറുത്തനൂൽകൊണ്ട് രാത്രി എന്ന പരവതാനിയും, വെളുത്ത നൂൽകൊണ്ട് പകൽ എന്ന വിശുദ്ധവസ്ത്രവും, കസവുനൂലുകൊണ്ട് ഉഷസ്സ് എന്ന പുടവയും, ചുവപ്പുനൂൽകൊണ്ട് സന്ധ്യ എന്ന കച്ചയും നെയ്യുന്നതാണ് ദിനചക്രം.

കാലം എന്ന യജമാനൻ ദിനരാത്രങ്ങൾ എന്ന കണ്ണുകൾകൊണ്ട് സർവ്വചരാചരങ്ങളേയും വീക്ഷിക്കുന്നു.

ആത്മാവ് എന്ന പകൽ ശരീരം എന്ന രാത്രിയിൽ സ്ഥിതിചെയ്യുന്നു.

ആത്മാവ് എന്ന കാലചക്രം തന്റെ പകൽ എന്ന മനസ്സോടും, ഉഷസ്സ് എന്ന ബുദ്ധിയോടും, സന്ധ്യയെന്ന ചിത്തത്തോടും, രാത്രിയെന്ന അഹങ്കാരത്തോടും കൂടി കാലാതീതനായി സ്ഥിതിചെയ്യുന്നു.

ആത്മാവ് എന്ന കാലസ്വരൂപൻ വസന്തം എന്ന മനസ്സോടും, ഗ്രീഷ്മം എന്ന ബുദ്ധിയോടും,

ഹേമന്തം എന്ന ചിത്തത്തോടും, ശിശിരം എന്ന അഹങ്കാരത്തോടും, ശരത്ത് എന്ന അവധാരണത്തോടും, വർഷം എന്ന നിശ്ചയത്തോടും കൂടി ഋതു എന്ന ശരീരത്തിൽ സ്ഥിതിചെയ്യുന്നു.

ആറ് വിശേഷ ഋതുക്കളും ഒരു സാമാന്യ ഋതുവും ചേരുന്നതാണ് സപ്തഋതുക്കൾ.

കാലം എന്ന രഥം ഋതുക്കൾ എന്ന ചക്രങ്ങളോടും, സമയം എന്ന അച്ചുതണ്ടോടും, ദിനരാത്രങ്ങൾ എന്ന അശ്വങ്ങളോടും കൂടി ഇഹപരലോകങ്ങളിലേയ്ക്ക് സഞ്ചരിച്ചുകൊണ്ടിരിക്കുന്നു.

കാലചക്രത്തിൽനിന്ന് വസന്തം, ഗ്രീഷ്മം, വർഷം, ശരത്ത്, ഹേമന്തം, ശിശിരം എന്നീ ഋതുക്കൾ ഉത്ഭവിക്കുന്നു.

കാലം എന്ന രഥചക്രത്തിന്റെ കൂടെ സർവ്വലോകങ്ങളും ചലിക്കുന്നു.

സർവ്വജീവജാലങ്ങളേയും കർത്തവ്യനിരതരാക്കുന്നതാണ് കാലം.

## ശ്രുതി 110

## ത്രികാലങ്ങൾ

ദൈവം എന്ന കർത്താവ് കാലം എന്ന ആത്മാവോടും കാമം എന്ന മനസ്സോടും, ക്രിയ എന്ന ചിത്തത്തോടും, കർമ്മം എന്ന അഹങ്കാരത്തോടും കൂടി സ്ഥിതിചെയ്യുന്നു.

ദൈവം എന്ന കാലാതീതൻ കാലം എന്ന ആത്മാവോടും, കാമം എന്ന മനസ്സോടും, ക്രിയ എന്ന ചിത്തത്തോടും, കർമ്മം എന്ന ഇന്ദ്രിയങ്ങളോടും കൂടി സ്ഥിതിചെയ്യുന്നു.

ദൈവം കാലാതീതനും, കാമാതീതനും, കർമ്മനിയന്താവുമാണ്.

ഭൂതം, ഭവത്, ഭാവി എന്നിവയാണ് മൂന്ന് കാലങ്ങൾ.

ഭവത് എന്ന വർത്തമാനകാലം ഭൂതം എന്ന പാദങ്ങളോടും, ഭാവി എന്ന ഹസ്തങ്ങളോടും കൂടി സ്ഥിതിചെയ്യുന്നു.

ഭൂതകാലത്തുനിന്ന് ഭവത്കാലവും, ഭവത്കാലത്തിൽനിന്ന് ഭാവികാലവും ഉണ്ടാവുന്നു.

ഭൂതകാലം ഭവത്കാലത്തെ നിർമ്മിക്കുന്നു.

ഭവത്കാലം ഭാവികാലത്തെ നിർമ്മിക്കുന്നു.

ദൈവത്തിൽ ഭക്തിയുള്ളവർക്ക് മൂന്നു കാലങ്ങളിൽനിന്നും ഭാഗ്യങ്ങൾ വന്നെത്തുന്നു.

ഭൂത-ഭാവി-ഭവത്കാലങ്ങളെ ദൈവഭക്തികൊണ്ട് ഭരിക്കുന്നവൻ ഭാഗ്യമുള്ളവനായിത്തീരുന്നു.

ഭൂത-ഭാവികാലങ്ങളെന്ന ചിറകുകളടിച്ച് ഭവത്കാലമെന്ന പക്ഷി ഉയരങ്ങളിലേയ്ക്ക് പറന്നു

യരുന്നു.

ആത്മാവ് എന്ന കാലാതീതൻ ഭാവികാലം എന്ന ശിരസ്സോടും, ഭവത്കാലം എന്ന ഹൃദയത്തോടും, ഭൂതകാലം എന്ന കൈകാലുകളോടും കൂടി പ്രപഞ്ചം എന്ന കാലചക്രത്തിൽ സ്ഥിതി ചെയ്യുന്നതാണ് ജീവിതം.

ഇന്നലെ എന്ന രഥത്തിൽ നാളെ എന്ന കുതിരകളെ ബന്ധിച്ച് ഇന്ന് എന്ന കടിഞ്ഞാൺകൊണ്ട് നിയന്ത്രിച്ച് കാലം എന്ന ലക്ഷ്യത്തിലേക്ക് യാത്രചെയ്യുന്നതാണ് ജീവിതം.

ജീവൻ എന്ന രാജകുമാരൻ ഓർമ്മകളെന്ന രഥത്തിൽ സുഖദുഖങ്ങളെന്ന പാതയിലൂടെ സഞ്ചരിച്ച് ഭൂതകാലം എന്ന സർപ്പങ്ങൾ കാവൽ നിൽക്കുന്ന നിധിയിൽനിന്നുള്ള രത്നങ്ങളുംകൊണ്ട് ഭവത്കാലമെന്ന വൈതരണികൾ നിറഞ്ഞ പാതയിലൂടെ ഭാവികാലമെന്ന മായാജാലങ്ങളെ അതിജീവിച്ച് തന്റെ ലക്ഷ്യസ്ഥാനമായ കൊട്ടാരത്തിലേക്ക് സഞ്ചരിച്ചുകൊണ്ടിരിക്കുന്നു.

ഖജനാവുപോലെയാണ് ഭൂതകാലം.

ഖജനാവിൽനിന്ന് രത്നങ്ങൾ മാത്രം എടുക്കുക.

ഭൂതകാലത്തുള്ള നല്ലതു മാത്രം ഓർമ്മിക്കുക.

മായാജാലംപോലെയാണ് ഭാവികാലം.

സത്യവും, മിഥ്യയും തിരിച്ചറിഞ്ഞ് സത്യത്തെ തെരഞ്ഞെടുക്കുക.

ഭാവികാലത്തെക്കുറിച്ച് നല്ല ഭാവനയുള്ളവരാകുക.

വൈതരണികൾ നിറഞ്ഞതാണ് ഭവത്കാലം.

ഭവത്കാലത്തിൽ വിവേകത്തോടെ ചിന്തിക്കുകയും, സംസാരിക്കുകയും, പ്രവർത്തിക്കുകയും ചെയ്യുക.

വിവേകത്തോടുള്ള ചിന്ത, വാക്ക്, പ്രവൃത്തി എന്നിവയിലൂടെ വൈതരണികളെ തരണം ചെയ്യുക.

ഭവത്കാലത്തിൽ നല്ലതു മാത്രം ചിന്തിക്കുക.

നല്ലതുമാത്രം സംസാരിക്കുക.

നല്ലതു മാത്രം പ്രവർത്തിക്കുക.

ഭവത്കാലംകൊണ്ട് ഭൂത-ഭാവികാലങ്ങളെ നിയന്ത്രിക്കുക.

ഭവത്കാലത്തെ വിഭൂതികളാണ് ഭൂതകാലം.

ഭവത്കാലത്തിലെ ഭാവനയാണ് ഭാവികാലം.

ഭവത്കാലത്തിലെ ചിന്തയും, സംസാരവും, പ്രവൃത്തിയുമാണ് ഭവത്കാലം.

ഭൂതകാലത്തിന്റെ സ്മൃതിയും, ഭാവികാലത്തെക്കുറിച്ചുള്ള സ്വപ്നങ്ങളും ഭവത്കാലത്തിലെ സ

ന്തോഷത്തെ വർദ്ധിപ്പിക്കുന്നതാകണം.

ഭൂത-ഭാവികാലങ്ങളുടെ വടംവലിയില്ലാതിരിക്കുന്ന അവസ്ഥയാണ് ഭവത്കാലം.

ജീവിതമാകുന്ന നദിയുടെ സൗന്ദര്യമാസ്വദിച്ചുകൊണ്ടുള്ള ജലയാത്രപോലെയാണ് ഭവത്കാലം.

ആത്മാവ് എന്ന തോണിക്കാരൻ ശരീരം എന്ന തോണിയിലിരുന്ന് ജീവിതം എന്ന നദിയിലൂടെ തുഴഞ്ഞുകൊണ്ടിരിക്കുന്നു.

ഇക്കരെ എന്ന ഭൂതകാലത്തിനും, അക്കരെ എന്ന ഭാവികാലത്തിനും ഇടയിലുള്ള ജീവിതം എന്ന നദിക്കു മുകളിലൂടെയുള്ള പാലമാണ് ഭവത്കാലം.

അടുക്കുന്തോറും അകലുന്ന അത്ഭുതപ്രതിഭാസമാണ് ഭാവികാലം.

അകലുന്തോറും അടുക്കുന്ന അത്ഭുതപ്രതിഭാസമാണ് ഭൂതകാലം.

കൂടെയുണ്ടായിട്ടും മനസ്സിലാക്കാൻ സാധിക്കാത്തതാണ് ഭവത്കാലം.

ഭൂതകാലം ഭവത്കാലത്തെ നിർണ്ണയിക്കുന്നു.

ഭവത്കാലം ഭാവികാലത്തെ നിർണ്ണയിക്കുന്നു.

ഭൂതികൾപോലെ പിന്തുടരുന്നതാണ് ഭൂതകാലം.

ഭാവംപോലെ അകലുന്നതാണ് ഭാവികാലം.

ഭവംപോലെ ഭവിക്കുന്നതാണ് ഭവത്കാലം.

നിത്യതയാണ് ഭവത്കാലം.

അനാദിയാണ് ഭൂതകാലം.

അനന്തതയാണ് ഭാവികാലം.

വേദംപോലെ അറിയേണ്ടതാണ് ഭൂത-ഭവത്-ഭാവികാലം.

### ശ്രുതി 111

### യാമം/മുഹൂർത്തം

ഗുരുമുഖത്തുനിന്ന് വേദാദ്ധ്യായനം ചെയ്യുന്ന നാല്പത്തിയെട്ട് മിനിറ്റ് സമയം ദൈവമുഹൂർത്തവും മൂന്നുമണിക്കൂർ സമയം ദൈവയാമവുമാണ്.

വേദാദ്ധ്യാപനം ചെയ്യുന്ന നാല്പത്തിയെട്ട് മിനിറ്റ് സമയം ദൈവമുഹൂർത്തവും, മൂന്നു മണിക്കൂർ സമയം ദൈവയാമവുമാണ്.

### ശ്രുതി 112

### പ്രഭവം/പ്രളയം

ദൈവം സ്വയം തന്നിൽ നിന്നുതന്നെ സർവ്വവും സൃഷ്ടിച്ചു.

സൃഷ്ടികർത്താവും, സൃഷ്ടികർമ്മവും, സൃഷ്ടിയുമാണ് ദൈവം.

സൃഷ്ടിവൃക്ഷത്തിന്റെ മൂലവേര് വേദവാണിയും, വേരുകൾ

വേദാദിയും, അങ്കുരം വേദസാരവും, തടിമരം വേദശാസ്ത്രവും, കൊമ്പുകൾ വേദസംഹിതയും, പൂക്കൾ വേദാംഗവും, പൂക്കളിലെ തേൻ വേദായനവും, കായ്കൾ വേദദർശനവും, ഇലകളുടെ ചലനം വേദാധികാരവും, വിത്ത് വേദാന്തവും, ഇലകൾ വേദവിധാനവും, മധുരഫലം വേദാർത്ഥവുമാണ്.

ദൈവം ശ്വാസം പുറത്തേയ്ക്കുവിടുമ്പോൾ സൃഷ്ടിയും, ശ്വാസം ഉള്ളിലേയ്ക്കെടുക്കുമ്പോൾ പ്രളയവും സംഭവിക്കുന്നു.

ജീവജാലങ്ങളിൽ ശ്വാസം ഉള്ളിലേയ്ക്കെടുക്കുമ്പോൾ സൃഷ്ടിയും, ശ്വാസം പുറത്തേയ്ക്കുവിടുമ്പോൾ പ്രളയവും സംഭവിക്കുന്നു.

ജീവജാലങ്ങളിൽ ശ്വാസനിശ്വാസങ്ങളായി സൃഷ്ടിയും, പ്രളയവും സ്ഥിതിചെയ്യുന്നു.

ദൈവം തന്റെ തൃപ്പാദങ്ങൾ കൊണ്ട് പ്രപഞ്ചത്തെ മുകളിലോട്ടും, തൃക്കരങ്ങൾ കൊണ്ട് സ്വർഗ്ഗത്തെ കീഴ്പ്പോട്ടും തട്ടിക്കളിച്ചുകൊണ്ട് സർവ്വജീവജാലങ്ങളെയും സൃഷ്ടിക്കുന്നു.

ദൈവത്തിന്റെ സർഗ്ഗപ്രക്രിയയാൽ സർവ്വലോകങ്ങളും കറങ്ങിക്കൊണ്ടിരിക്കുന്നു.

ദൈവത്തിൽനിന്ന് സർവ്വവും ആവിർഭവിക്കുകയും, ദൈവത്തിൽതന്നെ സ്ഥിതിചെയ്യുകയും, ദൈവത്തിലേയ്ക്കുതന്നെ ലയിക്കുകയും പിന്നേയും ദൈവത്തിൽ നിന്ന്തന്നെ ആവിർഭവിക്കുകയും ചെയ്യുന്നതാണ് സൃഷ്ടിസ്ഥിതിലയം.

ദൈവത്തിന്റെ ലീലാവിലാസമാണ് സൃഷ്ടിസ്ഥിതിലയം.

സൃഷ്ടിയുടെ ഉദ്ദേശ്യം സ്ഥിതിയും; സ്ഥിതിയുടെ ഉദ്ദേശ്യം പ്രളയവും; പ്രളയത്തിന്റെ ഉദ്ദേശ്യം സൃഷ്ടിയുമാണ്.

പ്രഭവം എന്ന ഉഷസ്സിൽ വേദം എന്ന പൂവ് വിടരുന്നു.

പ്രളയം എന്ന സന്ധ്യയിൽ വേദം എന്ന പൂവ് കൂമ്പിയടയുന്നു.

ദൈവം എന്ന ജലാശയത്തിൽ വേദം എന്ന താമര വിടർന്നുനിൽക്കുന്നത് സൃഷ്ടിയും, കൂമ്പിയടയുന്നത് പ്രളയവുമാണ്.

ദൈവവികാസമാണ് പ്രഭവം.

ദൈവസങ്കോചമാണ് പ്രളയം.

ദൈവം എന്ന സ്രഷ്ടാവ് വേദം എന്ന തീനാളംകൊണ്ട് പ്രപഞ്ചം എന്ന മെഴുതിരി തെളിയിക്കുന്നതാണ് പ്രഭവം.

പ്രപഞ്ചം എന്ന മെഴുതിരി ഉരുകിത്തീരുമ്പോൾ വേദം എന്ന തീനാളം ദൈവത്തിലേക്കുതന്നെ തിരിച്ചുപോകുന്നതാണ് പ്രളയം.

ദൈവം ഉറങ്ങുന്നതാണ് പ്രളയം.

ഉണർന്നെഴുന്നേല്ക്കുന്നതാണ് പ്രഭവം.

സൃഷ്ടിതന്നെ പിന്നെയും, പിന്നെയും ആവർത്തിക്കുന്നതാണ് സൃഷ്ടിചക്രം.

ദൈവത്തിന്റെ ശബ്ദമായ വേദംകൊണ്ട് സൃഷ്ടിയും, മൗനമായ വേദംകൊണ്ട് പ്രളയവും സംഭവിക്കുന്നു.

വേദത്തിന്റെ ആവിർഭാവമാണ് സൃഷ്ടി.

വേദത്തിന്റെ നിലനില്പാണ് സ്ഥിതി.

വേദത്തിന്റെ തിരോഭാവമാണ് പ്രളയം.

സൃഷ്ടിക്ക് നേർവിപരീതമാണ് പ്രളയം.

വേദശബ്ദമാണ് സൃഷ്ടി.

വേദലയമാണ് പ്രളയം.

സൃഷ്ടിഗീതമാണ് വേദഘോഷം.

പ്രളയഗീതമാണ് വേദലയം.

സൃഷ്ടി മുഴുവൻ ദൈവത്തിൽതന്നെ ലയിക്കുന്നതാണ് നിത്യപ്രളയം.

ലോകത്തിന്റെ എല്ലാഭാഗങ്ങളിലും നിരന്തരമുണ്ടായിക്കൊണ്ടിരിക്കുന്ന വിനാശമാണ് അവാന്തരപ്രളയം.

ലോകത്തിന്റെ ചില ഭാഗങ്ങൾക്ക് മാത്രമായുണ്ടാവുന്ന നാശമാണ് നൈമിത്തികപ്രളയം.

പ്രപഞ്ചത്തിനു മുഴുവനായുണ്ടാകുന്ന നാശമാണ് പ്രാകൃതപ്രളയം.

നിത്യപ്രളയം എന്ന ആത്മാവോടും, അവാന്തരപ്രളയം എന്ന ജീവനോടും, നൈമിത്തികപ്രളയം എന്ന പ്രാണനോടും, പ്രാകൃതപ്രളയം എന്ന കുണ്ഡലിനിയോടും കൂടി പ്രളയാഗ്നി സ്ഥിതി ചെയ്യുന്നു.

ദൈവഭക്തി പൂർണ്ണമായും ഇല്ലാതാവുന്ന അവസ്ഥ ഉണ്ടാവുമ്പോൾ പ്രളയം സംഭവിക്കുന്നു.

ദൈവവിശ്വാസം ഇല്ലാതാവുമ്പോൾ സംഭവിക്കുന്ന ലോകാവസാനമാണ് പ്രളയം.

ദൈവത്തിന്റെ ശബ്ദം ദൈവത്തിൽതന്നെ ലയിക്കുന്നതാണ് പ്രളയം.

വേദവർണ്ണങ്ങളും, വേദവാക്കുകളും, വേദവചനങ്ങളും, വേദവാക്യങ്ങളും ദൈവത്തിൽ തന്നെ ലയിക്കുന്നതാണ് വേദലയം.

വേദലയംകൊണ്ട് ദൈവവും ദൈവമെന്ന മഹാശൂന്യതയിൽ ലയിക്കുന്നു.

# 12
# വേദാർത്ഥം

ശ്രുതി 113

വേദം

അധിഷ്ഠാനചക്രം വേദവും, ആധാരചക്രങ്ങൾ വേദവിഭാഗങ്ങളുമാണ്.

വേദവാണി കുണ്ഡലിനിചക്രത്തിന്റെയും, വേദാദി മൂലാധാരത്തിന്റെയും, വേദസാരം സ്വാധിഷ്ഠാനത്തിന്റെയും, വേദശാസ്ത്രം മണിപുരത്തിന്റെയും, വേദസംഹിത അനാഹതത്തിന്റെയും, വേദാംഗം വിശുദ്ധിയുടെയും, വേദായനം വ്യോമത്തിന്റെയും, വേദദർശനം ആജ്ഞയുടെയും, വേദാധികാരം നാദബിന്ദുവിന്റെയും, വേദാന്തം സഹസ്രാരത്തിന്റെയും വേദവിധാനം സൈലാത്തിന്റെയും, വേദാർത്ഥം സംസിദ്ധിചക്രത്തിന്റെയും പ്രതീകമാണ്.

കുണ്ഡലിനിചക്രത്തിൽ യോഗദൈവത്തെയും, മൂലാധാരത്തിൽ സർവ്വദൈവത്തെയും, സ്വാധിഷ്ഠാനത്തിൽ അർദ്ധദൈവത്തെയും, മണിപുരത്തിൽ ഗുപ്തദൈവത്തെയും, അനാഹതത്തിൽ പരദൈവത്തെയും, വിശുദ്ധിയിൽ ത്രിയേകദൈവത്തെയും, വ്യോമത്തിൽ ഇഷ്ടദൈവത്തെയും, ആജ്ഞയിൽ പ്രത്യക്ഷദൈവത്തെയും, നാദബിന്ദുവിൽ ഏകദൈവത്തെയും, സഹസ്രാരത്തിൽ സത്യദൈവത്തെയും, സൈലാത്തിൽ ദൈവജ്യോതിസ്സിനെയും, സംസിദ്ധിയിൽ ആധിദൈവത്തെയും ധ്യാനിക്കണം.

ദൈവം ആഃംകാരമായും, ആധിദൈവം ദകാരമായും, ദൈവജ്യോതിസ്സ് ഭകാരമായും, സത്യദൈവം സഃകാരമായും, ഏകദൈവം ഹഃകാരമായും, പ്രത്യക്ഷദൈവം നികാരമായും, ഇഷ്ടദൈവം ധകാരമായും, ത്രിയേകദൈവം പകാരമായും, പരദൈവം മകാരമായും, ഗുപ്തദൈവം ഗകാരമായും, അർദ്ധദൈവം രികാരമായും, സർവ്വദൈവം സകാരമാ

യും, യോഗദൈവം ഹകാരമായും സ്ഥിതിചെയ്യുന്നു.

ആധിദൈവികം, ആധിജ്യോതിഷം, ആദ്ധ്യാത്മികം, ആധികാരികം, ആധിബോധം, ആധിയജ്ഞം, ആധിവിദ്യ, ആധിസനാതനം, ആധിശാസ്ത്രം, ആധികരണം, ആധിഭൗതികം, ആധിഭൂതം എന്നിവയാണ് പന്ത്രണ്ട് വേദാർത്ഥങ്ങൾ.

വേദവാണി ആധിഭൂതവും, വേദാദി ആധിഭൗതികവും, വേദസാരം ആധികരണവും, വേദശാസ്ത്രം ആധിശാസ്ത്രവും, വേദസംഹിത ആധിസനാതനവും, വേദാംഗം ആധിവിദ്യയും, വേദായനം ആധിയജ്ഞവും, വേദദർശനം ആധിബോധവും, വേദാധികാരം ആധികാരികവും, വേദാന്തം ആദ്ധ്യാത്മികവും, വേദവിധാനം ആധിജ്യോതിഷവും, വേദാർത്ഥം ആധിദൈവികവുമായ അർത്ഥങ്ങളോടുകൂടി സ്ഥിതിചെയ്യുന്നു.

അധിഷ്ഠാനചക്രത്തിൽ ദൈവം സ്ഥിതിചെയ്യുന്നു.

സർവ്വലോകങ്ങളെയും താങ്ങിനിർത്തുന്നതാണ് അധിഷ്ഠാനചക്രം.

ആഃംകാരമാണ് ബീജമന്ത്രം.

ശ്രുതി 114

വേദവാണി

വേദവാണിയാണ് കുണ്ഡലിനിചക്രം.

മൂലാധാരചക്രത്തിനുള്ളിൽ സ്ഥിതിചെയ്യുന്ന ചക്രമാണ് കുണ്ഡലിനിചക്രം.

കുണ്ഡലിനിചക്രം അധോമുഖത്രികോണാകൃതിയിൽ സ്ഥിതിചെയ്യുന്നു.

സൈലാത്ത് ചക്രത്തിന്റെ പ്രതിബിംബം പതിയുന്ന സുവർണ്ണവലയത്തിന്റെ ആകൃതിയിലുള്ള ചക്രമാണ് കുണ്ഡലിനി.

സുവർണ്ണനിറത്തിൽനിന്നുള്ള ചുവന്ന പ്രകാശത്തോടെ കുണ്ഡലിനിചക്രം സ്ഥിതിചെയ്യുന്നു.

ദൈവത്തിൽനിന്നുള്ള ശബ്ദസ്വരൂപത്തിന്റെ പ്രതീകമായ കുണ്ഡലിനി സുഷുപ്താവസ്ഥയിൽ കുണ്ഡലിനിചക്രത്തിൽ സ്ഥിതിചെയ്യുന്നു.

മൂലാധാരചക്രത്തിൽ ശിരസ്സുവച്ച് അധോമുഖമായി താമരനൂലുപോലുള്ള കുണ്ഡലിനി വർത്തുളാകൃതിയിൽ മൂന്നരചുറ്റുവലയത്തിൽ ഉറങ്ങിക്കിടക്കുന്നു.

കുണ്ഡലിനിയുടെ ഒന്നാമത്തെ ചുരുൾ ദൈവീശക്തിയും, രണ്ടാമത്തെ ചുരുൾ ദൈവികീശക്തിയും, മൂന്നാമത്തെ ചുരുൾ ദൈവതശക്തിയും, അരച്ചുരുൾ മായാശക്തിയുമാണ്.

കുണ്ഡലിനിയുടെ ഒന്നാമ

ത്തെ ചുരുൾ പരാശക്തിയും, രണ്ടാമത്തെ ചുരുൾ അപരാശക്തിയും, മൂന്നാമത്തെ ചുരുൾ മഹാശക്തിയും, അരച്ചുരുൾ മായാശക്തിയുമാണ്.

കുണ്ഡലിനി സുഷുപ്താവസ്ഥയിൽ അപരാശക്തിയും, സ്വപ്നാവസ്ഥയിൽ മായാശക്തിയും, ജാഗ്രദവസ്ഥയിൽ മഹാശക്തിയും, തുരീയാവസ്ഥയിൽ പരാശക്തിയുമാണ്.

ആത്മാവിൽ പരാകുണ്ഡലിനിയും, ജീവനിൽ അപരാകുണ്ഡലിനിയും, പ്രാണനിൽ മഹാകുണ്ഡലിനിയും, ശരീരത്തിൽ മായാകുണ്ഡലിനിയും വിലയംപ്രാപിക്കുന്നു.

കുണ്ഡലിനിചക്രത്തിൽ ശക്തിതത്ത്വമായി യോഗദൈവം സ്ഥിതിചെയ്യുന്നു.

കുളകുണ്ഡമാണ് കുണ്ഡലിനിചക്രം.

ഹകാരമാണ് ബീജമന്ത്രം.

## ശ്രുതി 115

## വേദാദി

വേദാദിയാണ് മൂലാധാരചക്രം.

നാല് ദലങ്ങളുള്ള ചതുരത്തിന്റെ ആകൃതിയിൽ സ്ഥിതിചെയ്യുന്ന ചക്രമാണ് മൂലാധാരം.

മഞ്ഞനിറത്തിൽ മൂലാധാരം സ്ഥിതിചെയ്യുന്നു.

ആയിരം ദലങ്ങളോടു കൂടിയ സഹസ്രാരചക്രത്തിന്റെ പ്രതിബിംബം പതിയുന്ന ചക്രമാണ് മൂലാധാരചക്രം.

നാഡികളുടെ പ്രാരംഭസ്ഥാനമാണ് മൂലാധാരം.

സൃഷ്ടിചക്രമാണ് മൂലാധാരം.

മൂലാധാരത്തിൽ സൃഷ്ടിതത്ത്വമായി സർവ്വദൈവം സ്ഥിതിചെയ്യുന്നു.

മൂലകന്ദമാണ് മൂലാധാരചക്രം.

സകാരമാണ് ബീജമന്ത്രം.

## ശ്രുതി 116

## വേദസാരം

വേദസാരമാണ് സ്വാധിഷ്ഠാനചക്രം.

ആറ് ദലങ്ങളുള്ള അർദ്ധചന്ദ്രാകൃതിയിലുള്ള ചക്രമാണ് സ്വാധിഷ്ഠാനം.

സ്വാധിഷ്ഠാനചക്രത്തിൽ പൗരുഷവും, സ്ത്രീത്വവും സ്ഥിതിചെയ്യുന്നു.

സ്വാധിഷ്ഠാനചക്രം സമുദ്രത്തിന്റെ നിറമായ ഇളം നീലനിറത്തിലും, നിലാവെളിച്ചത്തിന്റെ നിറത്തിലും സ്ഥിതിചെയ്യുന്നു.

സ്വാധിഷ്ഠാനചക്രത്തിലെ സ്ത്രീപുരുഷതത്ത്വം അർദ്ധദൈവമായി സ്ഥിതിചെയ്യുന്നു.

ലിംഗയോനികളാണ് സ്വാധിഷ്ഠാനചക്രം.

രികാരമാണ് ബീജമന്ത്രം.

### ശ്രുതി 117

### വേദശാസ്ത്രം

വേദശാസ്ത്രമാണ് മണിപുര ചക്രം.

പത്ത് ദലങ്ങളുള്ള ഉർദ്ധ്വമുഖ ത്രികോണത്തിന്റെ ആകൃതിയിലുള്ള ചക്രമാണ് മണിപുരചക്രം.

മണിപുരമാണ് രത്നനഗരം.

ചുവന്നരത്നങ്ങളിൽനിന്നുള്ള ചുവപ്പുനിറത്തിൽ ചക്രം സ്ഥിതിചെയ്യുന്നു.

മണിപുരചക്രത്തിൽ ഗുണതത്ത്വമായി ഗുപ്തദൈവം സ്ഥിതിചെയ്യുന്നു.

നാഭിയാണ് മണിപുരചക്രം.

ഗകാരമാണ് ബീജമന്ത്രം.

### ശ്രുതി 118

### വേദസംഹിത

വേദസംഹിതയാണ് അനാഹതചക്രം.

പന്ത്രണ്ട് പത്മദലങ്ങളുള്ള ഷഡ്ഭുജത്തിനുള്ളിൽ സ്ഥിതിചെയ്യുന്ന വൃത്തത്തിന്റെ ആകൃതിയിലുള്ള ചക്രമാണ് അനാഹതചക്രം.

പുകനിറത്തിൽ അനാഹതചക്രം സ്ഥിതിചെയ്യുന്നു.

ആത്മാവിൽനിന്നുള്ള ദിവ്യവെളിച്ചം എപ്പോഴും തെളിഞ്ഞുനിൽക്കുന്നു.

ദൈവത്തിൽനിന്നുള്ള ശ്വാസനിശ്വാസം അനാഹതശബ്ദമായി അനാഹതചക്രത്തിൽ പ്രതിധ്വനിക്കുന്നു.

അനാഹതചക്രത്തിൽ യോഗാരൂഢനായി പെരുവിരലിന്റെ വലിപ്പത്തിൽ പരദൈവം സ്ഥിതിചെയ്യുന്നു.

ഹൃദയമാണ് അനാഹതചക്രം.

മകാരമാണ് ബീജമന്ത്രം.

### ശ്രുതി 119

### വേദാംഗം

വേദാംഗമാണ് വിശുദ്ധിചക്രം.

പതിനാറ് ദലങ്ങളുള്ള പൂർണ്ണചന്ദ്രാകൃതിയിലുള്ള ചക്രമാണ് വിശുദ്ധിചക്രം.

ശൂന്യാകാശത്തിന്റെ പ്രതീകമായ ദ്വാരംപോലെയാണ് വിശുദ്ധിചക്രം.

ആകാശത്തിന്റെ നീലനിറത്തിൽ വിശുദ്ധിചക്രം സ്ഥിതിചെയ്യുന്നു.

വേദമന്ദിരം എന്ന ശരീരത്തിലേക്കുള്ള പ്രവേശനദ്വാരമാണ് വിശുദ്ധിചക്രം.

വിശുദ്ധിചക്രത്തിൽ വിദ്യാതത്ത്വമായി ത്രിയേകദൈവം സ്ഥിതിചെയ്യുന്നു.

കണ്ഠമാണ് വിശുദ്ധിചക്രം.

പകാരമാണ് ബീജമന്ത്രം.

### ശ്രുതി 120

### വേദായനം

വേദായനമാണ് വ്യോമചക്രം.

രക്തവർണ്ണത്തിലുള്ള പന്ത്രണ്ട് ദളങ്ങളോടുകൂടി വ്യോമചക്രം സ്ഥിതിചെയ്യുന്നു.

സഹസ്രാരത്തിൽനിന്ന് ഇറ്റിറ്റു വീഴുന്ന അമൃതം പാനം ചെയ്യുന്ന ചക്രമാണ് വ്യോമം.

അവതാരതത്ത്വമായ ഇഷ്ടദൈവം സ്ഥിതിചെയ്യുന്ന ചക്രമാണ് വ്യോമം.

താലുവാണ് വ്യോമചക്രം.

ധകാരമാണ് ബീജമന്ത്രം.

## ശ്രുതി 121

## വേദദർശനം

വേദദർശനമാണ് ആജ്ഞാചക്രം.

ആജ്ഞാചക്രം രണ്ടിതൾ പത്മമായും, കൃഷ്ണമണിയുടെ ആകൃതിയിൽ വലതും, ഇടതുമായി മുപ്പത്തിരണ്ടു ദലങ്ങളോടെയും നിലകൊള്ളുന്നു.

ദൈവത്തിൽനിന്നുള്ള ആജ്ഞ സ്വീകരിക്കുന്ന ചക്രമാണ് ആജ്ഞ.

ആജ്ഞാചക്രം തവിട്ടുനിറത്തിൽ സ്ഥിതിചെയ്യുന്നു.

ആജ്ഞാചക്രമാണ് മൂന്നാംകണ്ണ് എന്നറിയപ്പെടുന്ന ദിവ്യചക്ഷസ്സ്.

ആജ്ഞയിൽ ദീപനാളമായി മനസ്സ് സ്ഥിതിചെയ്യുന്നു.

മനസ്സ് എന്ന ദീപനാളത്തിനുള്ളിൽ ദീക്ഷിതദീപ്തി സ്ഥിതിചെയ്യുന്നു.

ആജ്ഞാചക്രത്തിൽനിന്ന് വേദവർച്ചിസ്സ് എന്ന ദിവ്യരശ്മികൾ പ്രവഹിച്ചുകൊണ്ടിരിക്കുന്നു.

ആജ്ഞചക്രത്തിൽ നിർവ്വാണതത്ത്വമായി പ്രത്യക്ഷദൈവം സ്ഥിതിചെയ്യുന്നു.

ഭ്രുകുടിയാണ് ആജ്ഞാചക്രം.

നികാരമാണ് ബീജമന്ത്രം.

## ശ്രുതി 122

## വേദാധികാരം

വേദാധികാരമാണ് നാദബിന്ദുചക്രം.

ചന്ദ്രക്കലയുടെരൂപത്തിൽ നാദവും അമൃതബിന്ദുവിന്റെ രൂപത്തിൽ ബിന്ദുവും സ്ഥിതിചെയ്യുന്ന ചക്രമാണ് നാദബിന്ദു.

നാദബിന്ദുക്കളുടെ രൂപത്തിൽ വേദം സ്ഥിതിചെയ്യുന്ന ചക്രമാണ് നാദബിന്ദു.

ദൈവപാദം സ്ഥിതിചെയ്യുന്ന ചക്രമാണ് നാദബിന്ദു.

നാദബിന്ദുചക്രത്തിൽ മഹത്തത്ത്വമായി ഏകദൈവം സ്ഥിതിചെയ്യുന്നു.

ഫാലദേശമാണ് നാദബിന്ദുചക്രം.

ഹഃകാരമാണ് ബീജമന്ത്രം.

ശ്രുതി 123

വേദാന്തം

വേദാന്തമാണ് സഹസ്രാരച ക്രം.

ആയിരം ഇതളുകളുള്ള ഒരു താമര വിടർന്നതുപോലെയാണ് സഹസ്രാരം.

ദൈവത്തിലേക്കുള്ള കവാട മാണ് സഹസ്രാരം.

സഹസ്രാരമാണ് ദൈവര ന്ധ്രം.

ദൈവത്തിന്റെ ആയിരം ശ ക്തിവിശേഷങ്ങൾ സഹസ്രാരച ക്രത്തിലെ സഹസ്രദലങ്ങളായി സ്ഥിതിചെയ്യുന്നു.

ദൈവത്തിന്റെ സഹസ്രനാമ ങ്ങളുടെ പ്രതീകമാണ് സഹസ്രാ രദലം.

സഹസ്രാരചക്രത്തിലെ ദൈ വരന്ധ്രത്തെ ഭേദിച്ചുകൊണ്ട് ആ ത്മാവ് ദൈവത്തിൽ വിലയനം പ്രാപിക്കുന്നു.

സത്യദൈവം സ്ഥിതി ചെയ്യു ന്ന ചക്രമാണ് സഹസ്രാരം.

മൂർദ്ധാവാണ് സഹസ്രാരച ക്രം.

സഃകാരമാണ് ബീജമന്ത്രം.

ശ്രുതി 124

വേദവിധാനം

വേദവിധാനമാണ് സൈലാ ത്ത്ചക്രം.

വിധി രേഖപ്പെടുത്തിയിരി ക്കുന്ന ചക്രമാണ് സൈലാത്ത് ചക്രം.

സൈലാത്ത് ചക്രത്തിൽ പര മപ്രകാശമായ ദൈവജ്യോതിസ്സ് സ്ഥിതിചെയ്യുന്നു.

ശിരസ്സിന് നാലംഗുലം മുകളി ലായി സൈലകാധാരം സ്ഥിതി ചെയ്യുന്നു.

ഭകാരമാണ് ബീജമന്ത്രം.

ശ്രുതി 125

വേദാർത്ഥം

വേദാർത്ഥമാണ് സംസിദ്ധിച ക്രം.

സൈലാത്ത്ചക്രത്തിനുള്ളി ൽ സ്ഥിതിചെയ്യുന്ന ചക്രമാണ് സംസിദ്ധിചക്രം.

സിദ്ധികൾ സ്ഥിതിചെയ്യുന്ന ചക്രമാണ് സംസിദ്ധി.

മഹായോഗികളുടെ ലക്ഷണ മാണ് സംസിദ്ധിചക്രം.

ആധാരചക്രങ്ങളിലെല്ലാം സംസിദ്ധിചക്രത്തിന്റെ പ്രതിബിം ബം ദർശിക്കാൻ സാധിക്കുന്നു.

സംസിദ്ധിചക്രത്തിൽ ആധി ദൈവം സ്ഥിതിചെയ്യുന്നു.

ശിരസ്സിനു നാലംഗുലം മുക ളിലായുള്ള സൈലകാധാരത്തി നുള്ളിൽ സംസിദ്ധിചക്രം സ്ഥി തിചെയ്യുന്നു.

ദകാരമാണ് ബീജമന്ത്രം.

